മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മാധ്യമം



# മലങ്കരസഭ



THE MALANKARA SABHA

ഫെബ്രുവരി 2014 :: Rs. 15 ::

പഴയ സെമിനാരി
ORTHODOX THEOLOGICAL SEMINARY

www.malankarasabha.in




ORTHODOX THEOLOGICAL SEMINARY KOTTAYAM KERALA
200 Years of Witness
OLD SEMINARY 1815-2015
BICENTENARY CELEBRATIONS





First Ever Native Theological Seminary of India
First Ever English Study Centre of Travancore

# ആംഗലേയം

# സെന്റ് തോമസ് ഓർത്തഡോക്സ് വലിയപള്ളി കുണ്ടറ

ഫോൺ : 0474 252252, 2522940 www.kundaravaliyapally.com Email.kundaravaliyapally@gmail.com








2014 ഫെബ്രുവരി 15 മുതൽ മാർച്ച് 3 വരെ(1189 കുംഭം 3 മുതൽ 19 വരെ)

ദേവാലയ പുമുഖ കൂദാശ, വചനശുശ്രൂഷ, ധ്യാനം, മദ്ധ്യസ്ഥ പ്രാർത്ഥന, വി. മൂന്നിന്മേൽ കുർബ്ബാന, ജീവകാരുണ്യ പ്രവർത്തനങ്ങൾ, വെബ്സൈറ്റ് ഉദ്ഘാടനം, പൊതുസമ്മേളനം, കൂദാശവിളംബര റാലി, ഘോഷയാത്ര, നേർച്ചവിളമ്പ്, വി.റാസ,ബൈബിൾ നാടകം

അഭി. സഖറിയ മാർ അന്തോണിയോസ്, അഭി.ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ്, അഭി. ഡോ. ജോസഫ് മാർ ദീവന്നാസിയോസ്, അഭി.ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് എന്നീ മെത്രാപ്പോലീത്താമാരും, പ്രസിദ്ധവചന പ്രഘോഷകരും, ശ്രേഷ്ഠ വൈദികരും നേതൃത്വം നൽകുന്നു.


മാർഅന്ത്രയോസ് ബാവ വിശ്രമിച്ച പള്ളിമേട

വികാരി: ഫാ. തോമസ് ഡാനിയേൽ ആലഞ്ചേരി
സഹവികാരി: ഫാ.ജോസഫ്.കെ.ജോൺ തേവലക്കര
കൈസ്ഥാനി: റ്റി.വി.മാമച്ചൻ കല്ലുംപുറത്ത്
സെക്രട്ടറി: തോമസ് റ്റി. കുര്യൻ മുളമൂട്ടിൽ



# മലങ്കരസഭ


ഏറ്റവും പ്രചാരമുള്ള സഭാ പ്രസിദ്ധീകരണം

ലക്കം 2 പുസ്തകം 71 ഫെബ്രുവരി 2014




മാർച്ച് 25
പ. ദൈവമാതാവിന്റെ
വചനിപ്പ് പെരുന്നാൾ



## BRIEFLY

പ. വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ് തിരുമേനിയുടെ നാമത്തിലുള്ള പ്രഥമ പ്രഖ്യാപിത ദേവാലയമായ അല്ലെൻ സെന്റ് ഡയനീഷ്യസ് പള്ളികൂദാശ ഫെബ്രു. 27, 28 തീയതികളിൽ പ. കാതോലിക്കാ ബാവായുടെ മുഖ്യ കാർമികത്വത്തിൽ നടത്തും.

പ. എപ്പിസ്കോപ്പൽ സുന്നഹദോസ് ഫെബ്രുവരി 18 മുതൽ 22 വരെ കോട്ടയം ദേവലോകം അരമനയിൽ പ. കാതോലിക്കാ ബാവായുടെ അധ്യക്ഷതയിൽ നടത്തും.

മാർച്ച് 3-ന് വലിയ നോമ്പാരംഭം. മാർച്ച് 26 പാതി നോമ്പ്. ഏപ്രിൽ 6 കാതോലിക്കാ ദിനം, ഏപ്രിൽ 20 ഈസ്റ്റർ

സഭയിലെ കോർ-എപ്പിസ്കോപ്പമാരുടെയും റമ്പാന്മാരുടെയും സമ്മേളനം മാർച്ച് 6-ന് വെണ്മണി മെനോറാ ഓർത്തഡോക്സ് സെന്ററിൽ നടത്തും. ഫാ. ഡോ. റ്റി. ജെ. ജോഷ്വാ ക്ലാസ്സെടുക്കും.

അഖില മലങ്കര വൈദിക സമ്മേളനം മാർച്ച് 18-ന് ചൊവ്വ രാവിലെ 10 മുതൽ 4 വരെ കുറിച്ചി സെ. പീറ്റേഴ്സ് & സെ. പോൾസ് വലിയ പള്ളിയിൽ നടത്തും.



www.facebook.com/malankarasabha
(മലങ്കരസഭ മാസികയുടെ ഫെയ്സ് ബുക്ക് അക്കൗണ്ട്)

'മലങ്കരസഭാ വാർത്തകൾ' സഭയുടെ ഔദ്യോഗിക വെബ്സൈറ്റായ കാതോലിക്കേറ്റ് ന്യൂസിലേക്ക് അയച്ചു തരണം. വിലാസം:
www.catholicatenews.in


President
Dr. Zachariah Mar Aprem
Chief Editor
Fr. John Thomas Karingattil

Printed and Published by
Fr. Thomas P. Mukalil for
Orthodox Viswasa Paripalana
Samithy, Kottayam
Sub Editor
Fr. Shalu Lukose Thirumangalam

Printed at
Catholicate press, Devalokam
Kottayam-04;

To Contact Malankara Sabha
For Subscription queries
sabhamasika@yahoo.com
For Editorial queries
articlemalankara@gmail.com

www.malankarasabha.in

Devalokam Kottayam-04;
Ph:0481-2573234
Fax : +91 481 2573234

Rs. 15/-



മലങ്കരസഭ

10 ഫെബ്രുവരി 2014





## വരിസംഖ്യ

ഇന്ത്യയിൽ
ഒറ്റപ്രതി:15 രൂപ
ഒരു വർഷം: 180 രൂപ
2 വർഷം : 360 രൂപ
4 വർഷം: 700 രൂപ

വിദേശത്തേക്ക്
ഒരു വർഷം : 2000 രൂപ

വിലാസം:
മലങ്കരസഭ മാസിക,
ദേവലോകം അരമന,
ദേവലോകം പി.ഒ., മുട്ടമ്പലം (via),
കോട്ടയം-686004

www.facebook.com:
malankarasabha


# പവിത്രമൊഴി



**പ. ബസ്സേലിയോസ്
മാർത്തോമ്മാ ദിദിമോസ്
പ്രഥമൻ വലിയ ബാവാ**

സത്യത്തിനുവേണ്ടി അചഞ്ചലമായി നിലകൊള്ളുവാനും വിട്ടു വീഴ്ച യില്ലാതെ പോരാടുവാനും കഴിയുന്ന വിശ്വാസ വീരനായി സഭാ ചരിത്ര ത്തിൽ നിലകൊള്ളുന്ന പുണ്യശ്ലോകനാണ് പരിശുദ്ധ വട്ടശ്ശേരിൽ തിരു മേനി.

1912-ൽ മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചതിലൂടെ പരിശുദ്ധ തിരു മേനി നേടിയെടുത്ത മലങ്കരസഭയുടെ സ്വാതന്ത്ര്യവും സ്വയം ശീർഷക ത്വവും ദേശാഭിമാനികളായ സഭാസ്നേഹികളെ അഭിമാനഭരിതരാക്കുന്നു. വിദേശ മേല്ക്കോയ്മയ്ക്ക് അടിമപ്പെട്ടു കഴിയുന്ന ഒരവസ്ഥാ വിശേഷ ത്തിൽ നിന്നും മലങ്കരസഭയെ വിമോചിപ്പിച്ച പരിശുദ്ധ വട്ടശ്ശേരിൽ തിരു മേനിയുടെ ക്രാന്തദർശിത്വത്തിന്റെയും ധീരതയുടെയും ധിഷണാശക്തി യുടെയും മുമ്പിൽ നമുക്ക് നമ്രശിരസ്കരാകാം.

മനുഷ്യരാശിക്കു വല്ലപ്പോഴുമൊരിക്കൽ മാത്രം ലഭിക്കുന്ന ദിവ്യനേതൃത്വ സിദ്ധികളോടുകൂടിയ ആത്മീയ പുരുഷന്മാരിൽ ഒരാളായിരുന്നു, പരിശുദ്ധ തിരുമേനി. അന്ധകാരിതപൂരിതമായിരുന്ന ഒരവസ്ഥയിൽ നിന്നു സഭയും സമൂഹവും ആ ഭാസുര പ്രകാശത്താൽ ഒരു പുലരിയിലേക്കു പ്രവേശിച്ചു.

മലങ്കരസഭയുടെ അനർഘനിധികളായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവ ന്നാസ്യോസ് എന്ന 'വലിയമെത്രാച്ചന്റെ'യും പരുമല മാർ ഗ്രിഗോറിയോസ് എന്ന 'കൊച്ചുമെത്രാച്ചന്റെ'യും നാളുകളിൽ അവരോട് അടുത്തിടപെട്ട് സഭയ്ക്ക് വിവിധ നിലകളിൽ നേതൃത്വം നൽകിയിരുന്ന വട്ടശ്ശേരിൽ മല്പാൻ.

അനവരതമായ പ്രാർത്ഥനയിലും തീവ്രമായ വ്രതാനുഷ്ഠാനങ്ങളിലും ദിവ്യ മായ കൗദാശികാനുഭവങ്ങളിലും അധിഷ്ഠിതമായ ഓർത്തഡോക്സ് പാര മ്പര്യത്തിന്റെ ആൾരൂപമായിരുന്നു, പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനി.

വ്യക്ത്യന്തര ബന്ധങ്ങളിൽ തിരുമേനി പുലർത്തിയിരുന്ന ആർജ്ജവവും ഉദാരതയും എത്ര ശ്രേഷ്ഠമായിരുന്നു. ബുദ്ധിവൈഭവവും ദൈവാശ്രയവും നീതി ബോധവും നിറഞ്ഞു നിന്ന ആ മഹാവ്യക്തിത്വത്തിന്റെ പെരുമാറ്റ വൈശിഷ്ട്യങ്ങളും അതുല്യമായിരുന്നു.

കൂദാശാനുഷ്ഠാനങ്ങൾ, പ്രാർത്ഥന എന്നിവയ്ക്കു പുറമെ ഭരണ ചുമതല കളും എഴുത്തും പ്രസംഗവും സെമിനാരിയിൽ പഠിപ്പിക്കലും നിരന്തര മായ യാത്രകളും എല്ലാം ചേർന്നതായിരുന്നു വട്ടശ്ശേരിൽ മല്പാന്റെ ജീവി തം. ഇതിനിടെ സഭയുടെ സാമ്പത്തിക ഭാരങ്ങൾ നിറവേറ്റുവാനായിട്ടുള്ള പണപ്പിരിവുകൾ. എല്ലാംകൂടി എത്രയോ ക്ലേശങ്ങൾ നിറഞ്ഞതായിരുന്നു അദ്ദേഹത്തിന്റെ ഓരോ ദിവസവും.

തപോനിഷ്ഠനായ ദയറാക്കാരൻ, ശിഷ്യവാത്സല്യനായ സെമിനാരി അദ്ധ്യാ പകൻ, മനുഷ്യസ്നേഹിയായ ഉപദേഷ്ടാവ്, നിയമവിശാരദനായ ഭരണ തന്ത്രജ്ഞൻ ഉദാരാശയനായ ഇടയശ്രേഷ്ഠൻ എന്നിങ്ങനെ വിവിധ നില കളിൽ ഉജ്ജ്വലമായ വ്യക്തി പ്രഭാവം പുലർത്തി വട്ടശ്ശേരിൽ തിരുമേനി.

■



# മഹാപുരോഹിത സന്ദേശം

കർത്താവിൽ പ്രിയരേ,

മലങ്കരയുടെ വികസനവും വളർച്ചയും ലക്ഷ്യമാക്കി വൈദികരെ വാർത്തെടുക്കുന്നതിനുള്ള ഒരു സ്ഥാപനം മീനച്ചിലാറിന്റെ മണ്ണിൽ പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് പിതാവ് സ്ഥാപിച്ചു. ഇതിന് 200 വർഷത്തെ പഴക്കവും പൈതൃകവും ഉണ്ട്. മലങ്കരസഭയിൽ പഠിത്തവീട് എന്ന വലിയ ആശയം നമ്മുടെ പൂർവ്വിക പിതാക്കന്മാർക്കുണ്ടായി. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ സ്ഥാപിച്ച 'പഠിത്ത വീട്' ഇന്ന് വളർന്ന് പന്തലിച്ച് ഏഷ്യയിലെ ഏറ്റവും വലിയ ഓർത്തഡോക്സ് വേദശാസ്ത്ര അഭ്യസനകേന്ദ്രമായി വളർന്നു.

മലങ്കരസഭയുടെ അടിസ്ഥാനവും അടിത്തറയും ഉറപ്പിച്ച പിതാക്കന്മാരാണ് പഴയ സെമിനാരിയെ നയിച്ചത്. നല്ല കോൺക്രീറ്റ് ഉപയോഗിച്ച് ബലപ്പെടുത്തിയ കെട്ടിടം പോലെ സഭയെ ബലപ്പെടുത്തുവാനും ശക്തിപ്പെടുത്തുവാനും ഉപകരണമായ പരിശുദ്ധ പുലിക്കോട്ടിൽ പിതാക്കന്മാരുടെ ധീരമായ നേതൃത്വം മഹത്തരമാണ്. സത്യവിശ്വാസം ഒരുപോറൽ പോലും ഏൽക്കാത്ത വിധത്തിൽ തലമുറകളെ അഭ്യസിപ്പിക്കുന്നതിനുവേണ്ടി പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനി ആരംഭിച്ച 'പഠിത്ത വീടും' പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി ആരംഭിച്ച 'പരുമല സെമിനാരിയും' വിവിധ സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും സഭയുടെ യശ്ശസ്സ് ഉയർത്തുന്നു. വിശ്വാസം അട്ടിമറിക്കുവാനായി ശ്രമിച്ചുകൊണ്ടിരുന്ന വിദേശ മിഷണറിമാരോട് പ്രതിരോധിച്ച് സത്യവിശ്വാസം ഉറപ്പിച്ച് വൈദികരേ വാർത്തെടുക്കുക എന്ന ലക്ഷ്യമാണ് ഈ പിതാക്കന്മാർ പൂർത്തീകരിച്ചത്. സഭയുടെ ആരാധനയും വിശ്വാസവും പാരമ്പര്യവും വിവിധങ്ങളായ വെല്ലുവിളികൾ നേരിട്ട കാലത്ത് പൂർവ്വിക വിശ്വാസം കാത്തു സൂക്ഷിക്കുവാൻ ഇവർ ധീരമായ നേതൃത്വം നൽകി.

മലങ്കരസഭയുടെ ദേശീയതയും സ്വാതന്ത്ര്യവും കണ്ണിലെ കൃഷ്ണമണിപോലെ പരിപാലിച്ച പ. വട്ടശ്ശേരിൽ മാർ ദിവന്നാസിയോസും അന്തർദേശീയ തലത്തിൽ മലങ്കര സഭയ്ക്കും സെമിനാരിക്കും പെരുമ വർദ്ധിപ്പിച്ച പൗലോസ് മാർ ഗ്രീഗോറിയോസും പഴയ സെമിനാരിയിലാണ് അന്ത്യവിശ്രമം കൊള്ളുന്നത്. ഈ പിതാക്കന്മാരുടെയും മറ്റ് എല്ലാ പൂർവ്വികരുടേയും സേവനത്തെ നന്ദിയോടെ സ്മരിക്കുന്നു. സഭയ്ക്കു വേണ്ടി അർത്ഥപൂർണ്ണമായ ജീവിതം ഹോമിച്ച് ജീവിച്ച പിതാക്കന്മാരുടെ പിൻതലമുറക്കാരാണ് നമ്മൾ. അതതു കാലത്തെ ഭരണകർത്താക്കളോടുള്ള നന്ദിയും വളരെയാണ്. ഇടയ ശുശ്രൂഷയ്ക്ക് ദൈവവിളി ലഭിച്ചവരെ പരിശീലിപ്പിച്ച് വിവിധ സ്ഥാനങ്ങളിൽ എത്തിക്കുന്ന സഭയുടെ മഹത്തായ സ്ഥാപനമാണ് സെമിനാരി.

പൂർവ്വപിതാക്കന്മാരേക്കുറിച്ചുള്ള നമ്മുടെ വിധേയത്വത്തിന്റെയും ഭക്തിയുടെയും അടയാളമാണ് ഒരു വർഷം നീളുന്ന സെമിനാരി ദ്വിശതാബ്ദി ആഘോഷം. ദൈവം അനുഗ്രഹിക്കട്ടെ.

**ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**

**EDITORIAL**

# നോമ്പിന്റെ വിശുദ്ധി




## JOURNEY TO PASCHA (*EASTER*)

### വലിയ നോമ്പിൽ ആഘോഷങ്ങൾക്ക് നിയന്ത്രണം വേണം

'ഉപവാസം ഭക്ഷണ പാനീയങ്ങളുടെ മാത്രം വർജനമല്ല. പാപത്തിൽ നിന്നുള്ള വിമോചനമാകണം!

(വിശുദ്ധനായ ബസേലിയോസ്)

* * *

എന്റെ ദൈവമേ അലസത, ഭീരുത്വം, അധികാരമോഹം, ദുർഭാഷണം എന്നിവയിൽ നിന്ന് എന്നെ മോചിപ്പിക്കേണമേ.

പാതിവ്രത്യം, വിനയം, ക്ഷമ, സ്നേഹം എന്നിവയാൽ നിറയ്ക്കേണമെ. എന്റെ സ്നേഹിതരെ ന്യായം വിധിക്കുന്നതിനു പകരം എന്റെ പാപങ്ങളെ തിരിച്ചറിയുവാൻ എനിക്ക് കൃപ നൽകണമേ.

-വിശുദ്ധ അപ്രേമിന്റെ പ്രാർത്ഥന

* * *

നോമ്പ് പറുദീസാ മുതൽ തുടങ്ങിയിട്ടുള്ളതാണ്. സത്യ അനുതാപത്തോടും കണ്ണീരോടും സ്രാഷ്ടാംഗ വന്ദനവോടും നിനുവായക്കാരെപോലെ നാം നോമ്പ് ആചരിക്കണം. നമ്മുടെ ഓരോ പാപവും ഏറ്റു പറഞ്ഞ് ഉപേക്ഷിക്കണം.

- പ. ഗീവർഗീസ് ദ്വിതീയൻ ബാവാ'

വലിയ നോമ്പ് പ്രാർത്ഥനയും ഉപവാസവും നിറഞ്ഞ അനുതാപത്തിന്റെയും ആത്മപരിത്യാഗത്തിന്റെയും പുണ്യദിനങ്ങൾ. വ്രതവിശുദ്ധിയിൽ ജീവിതത്തെ സ്ഫുടം ചെയ്യുന്ന പ്രക്രിയ. ഇത് ഉയിർപ്പു പെരുന്നാളിലേക്കുള്ള ആത്മീയ തീർത്ഥാടനമാണ്. ആത്യന്തികമായി ജീവന്റെ പുതുക്കത്തിലേക്കുള്ള നിത്യമായ തീർത്ഥാടനമാണ് ലക്ഷ്യം.

അനുതാപവും പ്രാർത്ഥനയും നിറഞ്ഞ്, യേശുവിനോടൊപ്പമുള്ള ഉപവാസത്തിന്റെ തീർത്ഥാടനമാണ് നോമ്പിന്റെ വിശുദ്ധി. വലിയ നോമ്പിൽ ആദിയോടന്തം പ്രകാശം പരത്തുന്നത് അനുതാപത്തിന്റെ അനുഗ്രഹീതമായ കണ്ണീരിന്റെ അനുഭവമാണ്. ദൈവഹിതത്തിന് വിധേയപ്പെട്ട് ദൈവികതയിലേക്കുള്ള വളർച്ചയാണ് നോമ്പിൽ ലക്ഷ്യമാക്കുന്നത്. ഇത് ശാരീരികവും ബൗദ്ധികവും മാനസികവും സാമൂഹികവുമായ വളർച്ചയെ പരിപോഷിപ്പിക്കുന്നു. ആത്മശരീര മനസ്സുകളുടെ സമഗ്രമായ പുതുക്കവും വിശുദ്ധീകരണവും ആത്മനിയന്ത്രണത്തിനും സത്കർമ്മങ്ങൾക്കും വഴിയൊരുക്കുന്നു.

വിലക്കപ്പെട്ട ഭക്ഷണം വർജ്ജിച്ച്, പാപത്തിൽ നിന്നും പിന്തിരിഞ്ഞ്, വിശപ്പിന്റെ നിലവിളി ഉൾക്കൊണ്ട്, നീതിപൂർവ്വം വിഭവങ്ങൾ പങ്കിടുവാൻ കഴിയുമ്പോഴാണ് നോമ്പിന്റെ വിശുദ്ധിക്ക് പ്രകാശം ലഭിക്കുന്നത്. ഇന്ദ്രിയ നിഗ്രഹണം വഴി ബോധവിചാരങ്ങൾക്ക് ആത്മീയ ഔന്നത്യവും.

നോമ്പിന്റെ ആത്യന്തിക ലക്ഷ്യം ഹൃദയശുദ്ധീകരണവും ജീവിത വിശുദ്ധിയുമാണ്. ആത്മപരിത്യാഗികൾക്കു മാത്രമേ പൂർണ്ണമായും ഇത് ആർജ്ജിക്കുവാൻ കഴിയൂ. ഉപവാസത്തിന്റെ അടിസ്ഥാനം ആത്മനിയന്ത്രണവും ആത്മതപനവും ഉൾക്കൊള്ളുന്ന ആത്മീയ ശിക്ഷണമാണ്. ഇത് പരപ്രേരണയോ ബാഹ്യഇടപെടലുകളൊ വഴി ശക്തിപ്പെടേണ്ടതല്ല. സ്വയബോധത്തിൽ നൈസർഗ്ഗികമായി പ്രവഹിക്കേണ്ട ആത്മീയ പ്രകാശമാണ്. ദൈവികതയിലേ



# LENT

## EDITORIAL

ക്കുള്ള വളർച്ചയെ ത്വരിതപ്പെടുത്തുവാൻ കഴിയുന്നതാകണം നോമ്പിന്റെ അനുഷ്ഠാനങ്ങൾ. ദൈവസ്തുതിയും മഹത്തവും വർണ്ണിക്കുന്ന ആരാധന ആത്മീയ വളർച്ചയ്ക്ക് പര്യാപ്തമാണ്. പ്രാർത്ഥന, ഉപവാസം, പശ്ചാത്താപം, ദാനധർമ്മം, വിശുദ്ധീകരണം എന്നിവ നോമ്പിലെ പുണ്യകർമ്മങ്ങളാണ്. നോമ്പിന്റെ വ്രതകാലം വേദവായനയ്ക്കും പഠനത്തിനും അവസരം ഉണ്ടാകണം. ഇത് ക്രിസ്തീയ പുതുക്കത്തിനും വിശ്വാസ പ്രബോധന സ്ഥിരീകരണത്തിനുമുള്ള ഒരുക്കകാലമാകണം. സ്വർഗ്ഗീയ നിക്ഷേപങ്ങൾക്കുള്ള വിഭവ സമാഹരണമാണ് വലിയ നോമ്പ് (മത്താ. 6:19-21). ക്രിസ്തീയമായ മാതൃകാ ജീവിതം പ്രോജ്ജ്വലിപ്പിക്കുവാൻ നോമ്പ് ശക്തിപകരണം. (1 തിമോ. 4:12).

ആർഭാടവും ആർത്തിയും പകരുന്ന ഉപഭോഗ സംസ്കാരത്തിൽ സ്വാർത്ഥതയും മോഹവും വെടിഞ്ഞ്, ജീവിതശൈലിയെ ലാളിത്യത്തിന്റേതും വിനയത്തിന്റേതുമാക്കി തീർക്കണം. നോമ്പ് അനുഷ്ഠാനം സ്നേഹിക്കുവാനും ക്ഷമിക്കുവാനും പങ്കിടുവാനും പ്രചോദിപ്പിക്കണം (യെശ. 58:6-7) ബാഹ്യപ്രലോഭനങ്ങളെ അതിജീവിക്കുവാനുള്ള കരുത്താകണം നോമ്പ് (മത്താ. 4:1-11).

സീനായ് മലയിൽ മോശയും ഹോറേബ് പർവ്വതത്തിലേക്കുള്ള യാത്രയിൽ ഏലിയാവും മരുഭൂമിയിൽ യേശുവും നാല്പതു ദിവസം ഉപവസിച്ചു. നോഹയുടെ കാലത്തെ നാല്പതു ദിവസത്തെ മഴയും വാഗ്ദത്ത നാടായ കനാനിലേക്കുള്ള യിസ്രായേൽ ജനത്തിന്റെ നാല്പതു വർഷത്തെ യാത്രയും അനുതാപത്തിനുവേണ്ടി നിനുവയിൽ യോന പ്രഖ്യാപിച്ച നാല്പതുദിന ഉപവാസവും വലിയ നോമ്പിന് ആത്മീയ അടിത്തറ പകരുന്നു. അനുതാപത്തിന്റെയും പശ്ചാത്താപത്താലുള്ള കണ്ണീരിന്റെയും അനുഭവമാണ് വ്രതകാലത്തെ വിശുദ്ധമാക്കുന്നത്.

യേശുവിന്റെ പ്രഥമ പ്രഭാഷണം അനുതാപത്തിന്റെ സന്ദേശമായിരുന്നു (മത്താ. 4:17) പത്രോസും പൗലോസും അനുതാപ സന്ദേശമാണ് ആദ്യം നൽകിയത്. പാപത്തിൽ നിന്നും ദൈവത്തിങ്കലേക്ക് തിരിയുന്ന അനുഭവമാണ് അനുതാപം. സക്കായി, ധൂർത്തപുത്രൻ, ചുങ്കക്കാരന്റെ പ്രാർത്ഥന എന്നിവയിൽ എല്ലാം അനുതാപത്തിന്റെ പ്രാധാന്യമാണ് വെളിപ്പെടുത്തുന്നത്.

നോമ്പ് അനുഷ്ഠാനത്തിന്റെ നിഷ്ഠയും ഭക്തിയും പൂർണ്ണമായും വീണ്ടെടുക്കണം. ഏകാന്തതയ്ക്കും ധ്യാനത്തിനും മനനത്തിനുമുള്ള അന്തരീക്ഷം വലിയ നോമ്പ് കാലത്ത് സഭയിലും കുടുംബത്തിലും ഉണ്ടാകണം.

1. ടെലിവിഷൻ, ഇന്റർനെറ്റ്, യു-ട്യൂബ്, ഫെയ്സ് ബുക്ക് തുടങ്ങിയ 'വിശാല വിവര സമൂഹം' (open information society) സൃഷ്ടിക്കുന്ന സങ്കേതങ്ങൾ സ്വയം നിയന്ത്രിച്ച് പ്രാർത്ഥനയ്ക്കും വേദവായനയ്ക്കും മനനത്തിനും സമയം കണ്ടെത്താം.

2. ബാഹ്യമായ ആഘോഷം, ആർഭാടം, ബഹളം എന്നിവയിൽ നിന്നും വേറിട്ട് ലളിത ജീവിതക്രമം യാഥാർത്ഥ്യമാക്കാം.

3. പരസ്യവും രഹസ്യവുമായ ജീവിതത്തെ സ്വയം പരിശോധിച്ച് പാപങ്ങളിൽ നിന്നും അനീതികളിൽ നിന്നും പിന്തിരിഞ്ഞ് നീതിമാർഗ്ഗം യാഥാർഥ്യമാക്കാം.

4. വ്രതാനുഷ്ഠാനങ്ങൾ കൃത്യമായി പാലിച്ച് തിരസ്കൃതർക്കും രോഗികൾക്കും ദുഃഖിതർക്കും ആലംബഹീനർക്കും സഹായങ്ങളും സ്നേഹസൗഹൃദങ്ങളും നൽകാം.

5. വാക്കിലും ചിന്തയിലും പ്രവർത്തിയിലും നോമ്പിന്റെ വിശുദ്ധി പകർത്തി അനുതാപത്തിലൂടെ കുമ്പസാരിച്ച് വി. കുർബ്ബാന സംസർഗ്ഗത്തിലൂടെ ആത്മീയ ജീവിതം പരിപക്വമാക്കാം.

കുരിശിന്റെയും കാൽവറിയുടെയും വഴി എന്ന് നോമ്പ്. ഉയിർപ്പിന്റെ ഉത്സവത്തിലേക്കുള്ള കാത്തിരിപ്പായ വലിയ നോമ്പ് സ്വർഗ്ഗീയ സന്തോഷത്തിന്റെയും പ്രത്യാശയുടേതുമാണ്. ദൈവത്തിന്റെ പരമ വിളിക്കായുള്ള തീർത്ഥാടനവും (ഫിലി. 3:13-14).

ശാന്തിയും നീതിയും പങ്കിടീലുമുള്ള സ്നേഹത്തിന്റെയും അനുരഞ്ജനത്തിന്റെയും വിശുദ്ധമായ തീർത്ഥാടന ജീവിതമാകണം നോമ്പിന്റെ പുണ്യകാലം. ദൈവകൃപയുടെ നീർച്ചാലുകൾ ജീവിതത്തിലേക്ക് സ്വാംശീകരിക്കപ്പെടുവാനും പാപവും അന്ധകാരവും നിറഞ്ഞ ജീവിതത്തിന് പ്രകാശവും പ്രത്യാശയും ലഭ്യമാക്കുവാനും വ്രത ജീവിതം സഹായിക്കും.

> “ശാന്തിയും നീതിയും പങ്കിടീലുമുള്ള സ്നേഹത്തിന്റെയും അനുരഞ്ജനത്തിന്റെയും വിശുദ്ധമായ തീർത്ഥാടന ജീവിതമാകണം നോമ്പിന്റെ പുണ്യകാലം.”

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**
ചീഫ് എഡിറ്റർ
karingattilachan@gmail.com



റിപ്പോർട്ട്




# പഴയ സെമിനാരി: പൈതൃക കേന്ദ്രം

**കോട്ടയം :** കേരളത്തിന്റെ സാംസ്കാരിക നവോത്ഥാനത്തിലും വികസന ചരിത്രത്തിലും സുപ്രധാന സ്ഥാനം വഹിച്ച പഴയസെമിനാരിയെ പൈതൃക കേന്ദ്രമായി പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവ പ്രഖ്യാപിച്ചു. പഴയ സെമിനാരിയുടെ ഇരുനൂറാം വാർഷികാഘോഷങ്ങളുടെ ഉദ്ഘാടനത്തോടനുബന്ധിച്ച് നടത്തിയ അധ്യക്ഷപ്രസംഗത്തിലായിരുന്നു പ്രഖ്യാപനം.

ക്രൈസ്തവ ധാർമ്മികത സമൂഹത്തിന്റെ നന്മയ്ക്കായി ഉതകണമെന്നും തിന്മയും നന്മയും കൂടിക്കലർന്ന സാമൂഹിക ചുറ്റുപാടിൽ ഇടയശുശ്രൂഷ സമൂഹത്തിന് ദിശാബോധം പകരുന്നതാകണമെന്നും പരി. ബാവാ പറഞ്ഞു.

ഇരുനൂറു വർഷങ്ങൾക്ക് മുമ്പ് തിരുവിതാംകൂറിൽ ആദ്യമായി പഴയസെമിനാരി കേന്ദ്രീകരിച്ച് ആരംഭിച്ച ഇംഗ്ലീഷ് വിദ്യാഭ്യാസം വിജ്ഞാനത്തിനും സാമൂഹ്യ പരിവർത്തനത്തിനും ശക്തി പകർന്നുവെന്ന് മുഖ്യമന്ത്രി ഉമ്മൻ ചാണ്ടി പ്രസ്താവിച്ചു. പഴയസെമിനാരി ദ്വിശതാബ്ദി ആഘോഷം ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

സമസ്തമേഖലകളിലും വൈജ്ഞാനിക സ്വാധീനം പകർന്ന ഒരു സ്ഥാപനമാണ് പഴയസെമിനാരി. സമൂഹത്തിൽ അറിവിന്റെയും നന്മയുടെയും വികസന മാതൃകകൾ വളർത്തിയെടുക്കാൻ ദ്വിശതാബ്ദി ആഘോഷം വഴി സാധ്യമാകണമെന്നും അദ്ദേഹം കൂട്ടിച്ചേർത്തു. ദ്വിശതാബ്ദി സ്മാരക മന്ദിരത്തിന്റെ മണ്ഡപ അനാച്ഛാദനവും മുഖ്യമന്ത്രി ഉമ്മൻ ചാണ്ടി നിർവ്വഹിച്ചു.

സെമിനാരി ഡിജിറ്റൽ ലൈബ്രറിയുടെ ഉദ്ഘാടനം മന്ത്രി തിരുവഞ്ചൂർ രാധാകൃഷ്ണൻ നിർവ്വഹിച്ചു. ചരിത്ര ഫലകത്തിന്റെ അനാച്ഛാദനം ജോസ് കെ. മാണി എം. പി. നടത്തി. സാന്ത്വന ഹോം കെയർ പദ്ധതി കർദ്ദിനാൾ കുർട്ട് കൊഹും, മലങ്കര പൈതൃക പഠന കേന്ദ്രത്തിന്റെ ഉദ്ഘാടനം ബിഷപ്പ് ബർണബാസൊറിയാനിയും നിർവ്വഹിച്ചു.

പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ഫിലോസഫി ഈസ്റ്റ് & വെസ്റ്റ് എന്നകൃതി പ. സുന്നഹദോസ് സെക്രട്ടറി ഡോ. മാത്യൂസ് മാർ സേവേറിയോസും തിരുവചനഭാഷ്യം കുര്യാക്കോസ് മാർ ക്ലീമ്മീസും പ്രകാശനം ചെയ്തു. മലങ്കര ഓർത്തഡോക്സ് തിയോളജിക്കൽ സ്റ്റഡീസിന്റെ രണ്ടാം പതിപ്പിന്റെ പ്രകാശനം ഡോ. സഖറിയാസ് മാർ അപ്രേം നിർവ്വഹിച്ചു.

വിദേശപ്രതിനിധികളെ ഓർത്തഡോക്സ് എക്യുമെനിക്കൽ റിലേഷൻസ് പ്രസിഡന്റ് ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് പരിചയപ്പെടുത്തി.

തോമസ് മാർ അത്താനാസ്യോസ്, സഖറിയ മാർ അന്തോണിയോസ്, ഫാ. ഡോ. റ്റി. ജെ. ജോഷ്വാ, ഫാ. ഡോ. കെ. എം. ജോർജ്ജ്, വൈദിക ട്രസ്റ്റി ഫാ.. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, അത്മായട്രസ്റ്റി എം. ജി. ജോർജ്ജ് മുത്തൂറ്റ്, ഡീക്കൻ റിന്റു കുര്യൻ എന്നിവർ പ്രസംഗിച്ചു. പ്രിൻസിപ്പാൾ ഫാ. ഡോ. ജേക്കബ് കുര്യൻ സ്വാഗതവും ഫാ. ഡോ. ഒ. തോമസ് നന്ദിയും പറഞ്ഞു.

വി. കുർബ്ബാനയ്ക്ക് ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽ നിന്നും കത്തോലിക്കാ സഭയിൽ നിന്നുമുള്ള വിദേശ പ്രതിനിധികൾ പങ്കെടുത്തു. പരിശുദ്ധ കാതോലിക്കാബാവാ വി. കുർബ്ബാനയ്ക്ക് മുഖ്യ കാർമ്മികത്വം വഹിച്ചു. തോമസ് മാർ അത്താനാസ്യോസ്, സഖറിയ മാർ അന്തോണിയോസ്. ഡോ. മാത്യൂസ് മാർ സേവേറിയോസ്, കുറിയാക്കോസ് മാർ ക്ലീമീസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്, മാത്യൂസ് മാർ തേവോദോസ്യോസ്, ഡോ. ജോസഫ് മാർ ദീവന്നാസ്യോസ്, ഡോ. മാത്യൂസ് മാർ തീമോത്തിയോസ്, ഡോ. ജോഷ്വാ മാർ നിക്കോദീമോസ്, ഡോ. സഖറിയാസ് മാർ അപ്രേം, ഡോ. ഏബ്രഹാം മാർ സെറാഫിം എന്നീ മെത്രാപ്പോലീത്തന്മാർ സന്നിഹിതരായിരുന്നു. കുർബ്ബാനമദ്ധ്യേ അർമ്മീനിയൻ ബിഷപ്പ് ഹൊവാക്കിം മാനിക്യൻ മുഖ്യ സന്ദേശം നൽകി.

**- ടിജോ മണലേൽ**



പഴയ സെമിനാരി ദ്വിശതാബ്ദി ആഘോഷങ്ങളുടെ ഭാഗമായി സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമന്റെ ജന്മദേശമായ കുന്നംകുളം ആർത്താറ്റ് അരമനയിൽ നിന്നും ആരംഭിച്ച ദ്വിശതാബ്ദി ആഘോഷ വിളംബര റാലി ദേവലോകം കാതോലിക്കേറ്റ് അരമനയിൽ എത്തിയപ്പോൾ.



# കാനാവിലെ കല്യാണം ആരുടേത്?

**ജസ്റ്റിസ് ബെഞ്ചമിൻ കോശി**
മനുഷ്യാവകാശ കമ്മീഷൻ ചെയർമാൻ

അമ്പത് നോമ്പ് തുടങ്ങുന്ന ആദ്യ ഞായറാഴ്ച നമ്മുടെ കർത്താവ് വെള്ളം വീഞ്ഞാക്കുന്ന അൽഭുതപ്രവൃത്തിയെക്കുറിച്ചാണല്ലോ ഏവൻഗേലിയോനിൽ വായിക്കുന്നത് (യോഹ. അദ്ധ്യായം 2, 1 മുതൽ 11 വരെ). വിശുദ്ധ വേദപുസ്തകത്തിൽ പറയുന്നത് ഇപ്രകാരമാണ്:

"മൂന്നാം നാൾ ഗലീലയിലെ കാനാവിൽ ഒരു കല്യാണം ഉണ്ടായി; യേശുവിന്റെ അമ്മ അവിടെ ഉണ്ടായിരുന്നു. യേശുവിനെയും ശിഷ്യന്മാരെയും കല്യാണത്തിനു ക്ഷണിച്ചിരുന്നു." (യോഹന്നാൻ അദ്ധ്യായം 2, ഒന്നു മുതൽ രണ്ടു വരെ വാക്യങ്ങൾ)

എന്നാൽ ആരുടെ കല്യാണമായിരുന്നെന്നോ കാനാവിലെ ഏത് വീട്ടിൽ വച്ചായിരുന്നു കല്യാണമെന്നോ വിശുദ്ധ വേദപുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടില്ല. പുരാതന പുസ്തകങ്ങളും വിശുദ്ധവേദപുസ്തക ഭാഗങ്ങളും വിശകലനം ചെയ്ത് ചില വേദശാസ്ത്രജ്ഞന്മാർ എത്തുന്ന നിഗമനം ഈ വിവാഹം സുവിശേഷകനായ യോഹന്നാന്റെ വിവാഹം തന്നെ ആയിരുന്നു എന്നാണ്. കാരണം മറ്റു സുവിശേഷങ്ങളിലൊന്നും ഈ അൽഭുതം രേഖപ്പെടുത്തിയിട്ടില്ല. നേരിൽ കണ്ട ഒരാൾ പറയുന്നതു പോലെയാണ് ഈ ഭാഗങ്ങൾ രേഖപ്പെടുത്തിയിരിക്കുന്നത്.

കോപ്റ്റിക് (Coptic) സുവിശേഷങ്ങളും പാരമ്പര്യ വിശ്വാസങ്ങളും അനുസരിച്ച് സെബദിയുടെ മക്കളായ യാക്കോബിന്റെയും യോഹന്നാന്റെയും അമ്മ കർത്താവിന്റെ സഹോദരി ആയിരുന്നു. മത്തായി 27:56-ൽ ക്രൂശിന്നരികിൽ മഗ്ദലക്കാരത്തി മറിയയും യാക്കോബിന്റെയും യോസെയുടെയും അമ്മയായ മറിയയും സെബെദി പുത്രന്മാരുടെ അമ്മയും ഉണ്ടായിരുന്നു എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ മർക്കോസ് 15:41-ൽ മഗ്ദലക്കാരത്തി മറിയയും ചെറിയ യാക്കോബിന്റെയും യോസെയുടെയും അമ്മ മറിയയും ശലോമയും ഉണ്ടായിരുന്നു എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളത്. സെബെദിപുത്രന്മാരുടെ അമ്മ എന്നതിനു പകരം ശലോമ എന്ന പേരാണ് ഉപയോഗിച്ചത്. എന്നാൽ യോഹന്നാൻ 19:25-ൽ സെബെദിപുത്രന്മാരുടെ അമ്മയെന്നോ ശലോമയെന്നോ പറയാതെ 'യേശുവിന്റെ അമ്മയും' അമ്മയുടെ സഹോദരിയും ഉണ്ടായിരുന്നു എന്നാണ് പറഞ്ഞിട്ടുള്ളത്.

**മത്തായി 27:56**

അവരിൽ മഗ്ദലക്കാരത്തി മറിയയും യാക്കോബിന്റെയും യോസയുടെയും അമ്മയായ മറിയയും സെബെദി പുത്രന്മാരുടെ അമ്മയും ഉണ്ടായിരുന്നു.

**മർക്കോസ് 15:40**

അവരിൽ മഗ്ദലക്കാരത്തി മറിയയും ചെറിയ യാക്കോബിന്റെയും യോസെയുടെയും അമ്മ മറിയയും ശലോമയും ഉണ്ടായിരുന്നു.

**യോഹന്നാൻ 19:26**

യേശുവിന്റെ കുശിന്നരികെ അവന്റെ അമ്മയും അമ്മയുടെ സഹോദരിയും ക്ലെയോപ്പാവിന്റെ ഭാര്യ മറിയയും മഗ്ദലക്കാരത്തി മറിയയും നിന്നിരുന്നു.

മേൽപ്പറഞ്ഞ ഭാഗത്തുനിന്ന് മനസിലാകുന്നത് സെബദിപുത്രന്മാരുടെ അമ്മ ശലോമ മാതാവിന്റെ സഹോദരിയായിരുന്നു എന്നാണ്. അതിനാൽ സെബെദിപുത്രനായ യോഹന്നാന്റെ കല്യാണമായതിനാൽ തന്റെ അമ്മയുടെ സഹോദരിയായ മറിയാമിന് ഈ കല്യാണവീട്ടിൽ സ്ഥാനവും ചുമതലയും ഉണ്ടായിരുന്നത്. അതുകൊണ്ടാണ് യേശുവിന്റെ അമ്മ അവിടെ ഉണ്ടായിരുന്നതായും ക്രിസ്തുവിനെ മാത്രമല്ല അവന്റെ ശിഷ്യന്മാരെയും ഈ വിവാഹത്തിന് ക്ഷണിച്ചിരുന്നതും. എന്നു മാത്രമല്ല, 'കർത്താവ് പറയുന്നതുപോലെ ചെയ്യുക' എന്ന് അവിടുത്തെ ശുശ്രൂഷകരോട് കൽപിക്കുവാനുള്ള അവകാശവും മറിയത്തിന് ഉണ്ടായിരുന്നു. വെള്ളം കോരി നിറയ്ക്കുവാൻ യേശു പറഞ്ഞപ്പോൾ പരിചാരകർ യേശുവിനെയും അനുസരിച്ചു. അപ്പോൾ മറിയം ആ വീട്ടിലെ ഒരു വിരുന്നുകാരി മാത്രം അല്ലായിരുന്നു. കല്ല്യാണ നടത്തിപ്പിൽ ചുമതലയുള്ള കർത്തൃമാതാവിന്റെ സഹോദരി ആയിരുന്നിരിക്കാം എന്നാണ് നിഗമനം.

ആദ്യത്തെ മൂന്നു നൂറ്റാണ്ടുകളിൽ എഴുതപ്പെട്ട പുസ്തകങ്ങളുടെ അടിസ്ഥാനത്തിലും ആദ്യകാലത്തുതന്നെ ഉണ്ടായിരുന്ന സുവിശേഷങ്ങളുടെ മുഖവുര എന്ന Monarchian Preface-ും മറ്റും അടിസ്ഥാനമാക്കി പ്രമുഖ വേദശാസ്ത്രജ്ഞനായ വില്യം ബാർക്ലേ തന്റെ The Daily Study Bible-The Gospel of John എന്ന പുസ്തകത്തിൽ യോഹന്നാന്റെ സുവിശേഷം രണ്ടാം അദ്ധ്യായം വിശകലനം ചെയ്യുന്ന സമയത്ത് ഇത് രേഖപ്പെടുത്തിയിട്ടുണ്ട്. തന്റെ സമയമായിട്ടില്ലെങ്കിൽപ്പോലും വീഞ്ഞുപോരാതെ വരികയാൽ അമ്മയുടെ മദ്ധ്യസ്ഥതയിൽ വെള്ളം വീഞ്ഞാക്കിയ നമ്മുടെ കർത്താവിന്റെ ആദ്യ അൽഭുതം എന്നുള്ള നിലയിൽ ഇത് ആരുടെ വിവാഹത്തിൽ വച്ചായിരുന്നു എന്നുള്ളതിനെക്കുറിച്ച് ഇനിയും ഗവേഷണം അനിവാര്യമാണ്. ■

DIALOGUE

# സഭകളുടെ രാജ്യാന്തര വേദശാസ്ത്ര സംവാദം

■ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ

ഓറിയന്റൽ ഓർത്തഡോക്സ് സഭകളും കത്തോലിക്കാ സഭയും തമ്മിലുള്ള രാജ്യാന്തര വേദശാസ്ത്ര സംവാദം പാമ്പാക്കുട സമന്വയ എക്യുമെനിക്കൽ സെന്ററിൽ ജനുവരി 27 മുതൽ ഫെബ്രുവരി ഒന്നുവരെ നടത്തി.



കോപ്റ്റിക്, അർമ്മേനിയൻ, മലങ്കര, എത്യോപ്യൻ, ഓർത്തഡോക്സ് സഭകളുടെയും റോമൻ കത്തോലിക്കാ സഭയുടെയും പ്രതിനിധികൾ സംവാദത്തിൽ പങ്കെടുത്തു.

കത്തോലിക്കാ സഭയും ഓറിയന്റൽ ഓർത്തഡോക്സ് സഭകളും തമ്മിൽ നടന്നു വരുന്ന സംവാദങ്ങളിലൂടെ സഭകൾ കൂട്ടായി ചേർന്നു പ്രവർത്തിക്കുന്നതിനും ഐക്യത്തിന്റെ പുതിയ വഴികൾ തുറക്കാനും സംവാദം സഹായിക്കും. 2010-ൽ മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന ശുശ്രൂഷകനായി ചുമതലയേറ്റശേഷം കെയ്റോ, അഡിസ് അബാബ, റോം എന്നീ ക്രിസ്തീയ ആസ്ഥാനങ്ങൾ സന്ദർശിച്ച് കോപ്റ്റിക് ഓർത്തഡോക്സ്, എത്യോപ്യൻ ഓർത്തഡോക്സ്, കത്തോലിക്ക എന്നീ അതിപുരാതന സഭകളുടെ പരമാധ്യക്ഷന്മാരുമായി കൂടിക്കാഴ്ച നടത്തുന്നതിനുള്ള അവസരം ലഭിച്ചത് ഓർമ്മയിൽ പച്ചപിടിച്ചു നിൽക്കുന്നുവെന്ന് പ്രതിനിധികളെ അഭിസംബോധന ചെയ്തു പരിശുദ്ധ ബാവ പറഞ്ഞു.

കത്തോലിക്കാ സഭയും ഓറിയന്റൽ ഓർത്തഡോക്സ് സഭകളും തമ്മിലുള്ള അന്താരാഷ്ട്ര സംവാദം സഭകൾ തമ്മിലുള്ള ബന്ധം ശക്തമാക്കും എന്ന് കർദിനാൾ കുർട്ട് കോഹ് പ്രസ്താവിച്ചു. പ. കാതോലിക്കാബാവ തിരുമേനി നൽകിയ അത്താഴവിരുന്നിൽ നന്ദി പറയുകയായിരുന്നു അദ്ദേഹം.

മലങ്കര സഭയുടെ പരമാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് ഔഗേൻ ഒന്നാമൻ കാതോലിക്കാ ബാവ അൻപതു വർഷം മുമ്പ് 1964-ൽ മുംബെയിൽ പരിശുദ്ധ പോൾ ആറാമൻ മാർപ്പാപ്പക്ക് സ്വീകരണം നൽകി. പ. ബസേലിയോസ് മാർത്തോമ്മ മാത്യൂസ് പ്രഥമൻ, പ. ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പായെ 1986-ൽ കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ സ്വീകരിച്ചു. അതേ തുടർന്നാണ് 1989-ൽ കത്തോലിക്കാ സഭയും മലങ്കര ഓർത്തഡോക്സ് സഭയും തമ്മിലുള്ള സംവാദം ആരംഭിക്കുന്നത്. അത് ഇപ്പോഴും ഫലപ്രദമായി നടക്കുന്നു. 2013 സെപ്റ്റം. 5-ന് വത്തിക്കാനിൽ വച്ച് പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് രണ്ടാമൻ ബാവയും പ. ഫ്രാൻസിസ് മാർപ്പാപ്പയും തമ്മിൽ കൂടിക്കാഴ്ച നടത്തി. ഈ കൂടിക്കാഴ്ചകളും സന്ദർശനങ്ങളും കത്തോലിക്കാ സഭയും മലങ്കര ഓർത്തഡോക്സ് സഭയും തമ്മിൽ കൂടുതൽ അടുക്കുന്നതിനും പരസ്പര ബന്ധം ശക്തമാക്കുന്നതിനും ഇടയായി എന്ന് കർദിനാൾ കുർട്ട് കോഹും പ. കാതോലിക്കാ ബാവായും അവരുടെ പ്രസംഗങ്ങളിൽ ഊന്നിപ്പറഞ്ഞു.

കത്തോലിക്കാ സഭയും ഓറിയന്റൽ ഓർത്തഡോക്സ് സഭകളും തമ്മിലുള്ള സംവാദം വർഷത്തിലൊരിക്കലാണ് നടക്കുക. ഒന്നിടവിട്ടുള്ള വർഷങ്ങളിൽ റോമിൽ വച്ചും മറ്റു വർഷങ്ങളിൽ ഓറിയന്റൽ സഭകളുടെ ആതിഥേയത്വത്തിൽ മാറിമാറിയും നടക്കുന്നു.

2012-ൽ എത്യോപ്യയിലെ അഡിസ് അബാബയിലും 2013-ൽ റോമിലും സംവാദങ്ങൾ നടന്നു.

2014-ൽ മലങ്കരസഭയുടെ ആതിഥേയത്വത്തിൽ പാമ്പാക്കുടയിൽ നടന്നു.

ഇറ്റലി, എത്യോപ്യ, ലബനോൻ, ഈജിപ്റ്റ്, യു.എസ്.എ., ഇസ്രയേൽ, ഇൻഡ്യ, ആസ്ട്രിയ, അർമ്മീനിയ ആസ്ത്രേലിയ എന്നീ രാജ്യങ്ങളിൽ നിന്നുള്ള പ്രതിനിധികൾ സംവാദത്തിൽ സംബന്ധിച്ചു.

ആദ്യത്തെ അഞ്ചു നൂറ്റാണ്ടുകളിൽ സഭകൾ തമ്മിലുണ്ടായിരുന്ന ഐക്യ







# സംവാദം സഭകൾക്കു ദിശാബോധം നൽകും

## പരിശുദ്ധ കാതോലിക്കാ ബാവാ

കത്തോലിക്കാ സഭയും ഓറിയന്റൽ ഓർത്തഡോക്സ് സഭകളും തമ്മിലുള്ള അന്താരാഷ്ട്ര വേദശാസ്ത്ര സംവാദം പാമ്പാക്കുട സമന്വയ എക്യുമെനിക്കൽ പഠന കേന്ദ്രത്തിൽ 2014 ജനുവരി 27 മുതൽ ഫെബ്രുവരി 1 വരെ നടത്തി.

കത്തോലിക്കാ-ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ തമ്മിലുള്ള സംവാദം സഭകൾക്ക് പുതിയ ദിശാബോധം നൽകും എന്നും അനുഷ്ഠാനങ്ങളിൽ വ്യത്യസ്തത പുലർത്തുമ്പോഴും ക്രൈസ്തവ സഭകൾ കൂടുതൽ സഹകരിക്കുന്നതിനുള്ള സാഹചര്യം സൃഷ്ടിക്കുമെന്നും പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പറഞ്ഞു. രാജ്യാന്തര ദൈവശാസ്ത്ര സംവാദത്തിന് എത്തിയ വിദേശ പ്രതിനിധികൾക്കുള്ള സ്വീകരണ യോഗത്തിൽ പ്രസംഗിക്കുകയായിരുന്നു പ. ബാവാ.

വത്തിക്കാനിലെ ക്രിസ്തീയ ഐക്യ പൊന്തിഫിക്കൽ കൗൺസിൽ അധ്യക്ഷൻ കർദിനാൾ കുർട്ട് കോഹിന്റെ നേതൃത്വത്തിൽ 11 അംഗ പ്രതിനിധി സംഘം സ്വീകരണത്തിൽ പങ്കെടുത്തു. വിവിധ സഭാ അധ്യക്ഷരേയും പ്രതിനിധികളെയും വിശിഷ്ടാതിഥികളെയും എക്യുമെനിക്കൽ റിലേഷൻസ് കമ്മിറ്റി പ്രസിഡന്റ് ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്, സെക്രട്ടറി ഫാ. ഏബ്രഹാം തോമസ്, ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ്, കണ്ടനാട് ഈസ്റ്റ് ഭദ്രാസനാധിപൻ ഡോ. തോമസ് മാർ അത്താനാസിയോസ്, വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് എന്നിവർ ചേർന്ന് സ്വീകരിച്ചു.

* * *

കത്തോലിക്കാ സഭയിൽ നിന്നുള്ള പ്രതിനിധികളും ഓറിയന്റൽ സഭകളിൽ നിന്നുള്ള പ്രതിനിധികളും ജനുവരി 28-ന് പ്രത്യേകം പ്രത്യേകം യോഗം ചേർന്നു. ഓറിയന്റൽ സഭകളുടെ 'കുടുംബ' യോഗത്തിൽ സഭകളെ പൊതുവായി സ്പർശിക്കുന്ന കാര്യങ്ങൾ ചർച്ച ചെയ്തു. അവയിൽ പ്രധാനം 1965-ൽ എത്യോപ്യയിലെ അഡിസ് അബാബയിൽ ഓറിയൽ ഓർത്തഡോക്സ് സഭകളുടെ പരമാധ്യക്ഷന്മാരുടെ (പാത്രിയർക്കീസന്മാർ/കാതോലിക്കമാർ) യോഗം കൂടിയ പ്രകാരം വീണ്ടും കൂടുന്നതിനുള്ള സാധ്യത ഊർജിതമാക്കണം എന്നതായിരുന്നു. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ ഓറിയന്റൽ സഭകളുടെ കുടുംബയോഗത്തിൽ അധ്യക്ഷത വഹിച്ചു.

2015 സെപ്റ്റംബറിൽ അർമ്മീനിയയിൽ വച്ചു നടക്കുന്ന അർമ്മീനിയൻ രക്തസാക്ഷിത്വ ശതാബ്ദി ആഘോഷങ്ങളിൽ സംബന്ധിക്കുന്നതിന് ഓറിയന്റൽ സഭകളുടെ പരമാധ്യക്ഷന്മാരെ ക്ഷണിക്കുന്നതിന് ഉദ്ദേശിക്കുന്നുണ്ടെന്ന് എച്ച്മിയാച്ചിനിൽനിന്നുള്ള അഭി. ഹൊവാക്കിം മനൂകിയാൻ മെത്രാപ്പോലീത്താ അറിയിച്ചു. ഓറിയന്റൽ സഭകൾ തമ്മിലുള്ള ബന്ധങ്ങൾ ശക്തിപ്പെടുത്തുന്നതിനും സഭകൾ അഭിമുഖീകരിക്കുന്ന പൊതു പ്രശ്നങ്ങൾ ചർച്ച ചെയ്ത് പോം വഴികൾ കണ്ടെത്തുന്നതിനും ഇത്തരം കൂടിക്കാഴ്ചകൾ സഹായിക്കും.

ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, ഡോ. യൂഹാനോൻ മാർ ദിമത്രിയോസ്, ഫാ. ഡോ. കെ.എം. ജോർജ്, ഫാ. ഏബ്രഹാം തോമസ് എന്നിവർ മലങ്കര ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ച് സംവാദത്തിൽ സംബന്ധിച്ചു.

അഭി. ബർന്നാബാ എപ്പിസ്ക്കോപ്പാ, ദാനിയേൽ എപ്പിസ്ക്കോപ്പാ എന്നിവർ കോപ്റ്റിക് ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ചും ബെയ്റൂട്ടിൽ നിന്ന് ആർച്ച് ബിഷപ്പ് നാരേഗ് അലമീസിയാനും എച്ച്മിയാച്ചിനിൽ നിന്ന് ഹൊവാക്കിം മനൂകിയാൻ എപ്പിസ്ക്കോപ്പായും ഫാ. ഷാഹെ അനാനിയാനും പങ്കെടുത്തു. എത്യോപ്യൻ ഓർത്തഡോക്സ് സഭയിൽ നിന്ന് ഫാ. ദാനിയേൽ ഫെലേകെയും സംബന്ധിച്ചു. വത്തിക്കാനിലെ ക്രിസ്തീയ ഐക്യത്തിനായുള്ള പൊന്തിഫിക്കൽ കൗൺസിലിൽ അധ്യക്ഷൻ കർദ്ദിനാൾ കുർട്ട് കോഹ് കത്തോലിക്കാ സഭയുടെ പതിനൊന്നംഗ പ്രതിനിധി സംഘത്തെ നയിച്ചു. അഭി. ഗബ്രെ ഗിയോർഗിസ് (എത്യോപ്യ) അഭി. ബസിലിയോസ് ജോർജസ് കമൂസാ (ബെയ്റൂത്ത്) അഭി. യൂഹന്നാ ഗോൾട്ടാ (കെയ്റോ), അഭി. പോൾ റൂഹാനാ (ലബനോൻ), ഫാ. കൊളുമ്പാ സ്റ്റുവർട് (യു.എസ്സ്.എ.), ഫാ. റൊനാൾഡ് റൊബേർസൺ (യു.എസ്സ്.എ.), ഫാ. മാർക്ക് ഷെറിഡാൻ (യറുശലേം), ഫാ. മാത്യു വെള്ളാനിക്കൽ (കോട്ടയം), പ്രൊഫ. ഡീറ്റ്മർ വിങ്ക്ളർ (ആസ്ട്രിയ) ഫാ. ഗബ്രിയേൽ ക്വിക് (വത്തിക്കാൻ) എന്നിവരാണ് കത്തോലിക്കാ സംഘത്തിലെ മറ്റ് അംഗങ്ങൾ.

ത്തിന്റെ അടിസ്ഥാന പ്രമാണങ്ങളും പൊതുധാരകളും കണ്ടെത്താനും അവ എങ്ങനെ ഇന്ന് സഭകളെ ഒന്നിപ്പിക്കുന്നതിനും ബന്ധങ്ങൾ സുദൃഢമാക്കുന്നതിനും ഉപകരിക്കും എന്നതായിരുന്നു സംവാദങ്ങളുടെ മുഖ്യ പ്രമേയം.

സഭകൾ തമ്മിൽ നടത്തിയിരുന്ന കത്തിടപാടുകളും സന്ദർശനങ്ങളും തീർത്ഥയാത്രകളും സഭകൾ പുലർത്തിപ്പോന്ന ആരാധനകളുടെ സമാനതകളും അവയുടെ തനതു ദേശീയ-സാംസ്കാരിക വൈവിധ്യങ്ങളും സംബന്ധിച്ച പഠനങ്ങളും ചർച്ച ചെയ്തു. സഭകൾ തമ്മിലുള്ള സംസർഗ്ഗവും സമ്പർക്കവും ആഴമാക്കുന്നതിന് ആവശ്യമായ പുതിയ മാതൃകകൾ കണ്ടെത്താനും മാർഗ്ഗരേഖകൾ രൂപപ്പെടുത്താനും ഈ സംവാദം അവസരമുണ്ടാക്കും.

ആദിമ നൂറ്റാണ്ടുകളിൽ സഭകൾ തമ്മിലുണ്ടായിരുന്ന ആഴമായ സംസർഗ്ഗവും അടുത്ത സമ്പർക്കവും നിലനിർത്താൻ ഇന്ന് സഭകൾക്ക് ബാധ്യതയുണ്ടെന്ന് യോഗം ഊന്നിപറഞ്ഞു. മേൽക്കോയ്മയുടേയും അധീശത്വത്തിന്റെയുമല്ല പാരസ്പര്യത്തിന്റെയും അന്യോന്യതയുടേതുമാണ് സഭകൾ തമ്മിലുണ്ടായിരുന്ന ഐക്യം. ആരാധനാപരമായ പരസ്പരാശ്രയവും അന്യോന്യമുള്ള സാഹോദര്യവുമായിരുന്നു സഭകളുടെ കൂട്ടായ്മയ്ക്ക് ആധാരം. ഈ മൂല്യബോധത്തിൽ സഭകളെ ബന്ധിപ്പിച്ച് ഉറപ്പിച്ചു നിർത്തുകയാണ് സഭകളുടെ വർത്തമാനകാല ദൗത്യമെന്ന് യോഗം ആഹ്വാനം ചെയ്തു.

സഭകൾ തമ്മിലുള്ള ബന്ധങ്ങൾക്ക് പുതിയ ദിശാബോധം നൽകാനും കൂട്ടായ പ്രവർത്തനങ്ങൾക്ക് നൂതന തലങ്ങൾ തുറക്കാനും സഭകൾ ആഴമായ ഐക്യത്തിലേക്ക് അടുക്കാനും ഈ സംവാദങ്ങൾ സഹായിക്കും അടുത്ത സംവാദം 2015 ജനുവരി 24 മുതൽ 31 വരെ വത്തിക്കാനിൽ നടത്തും.

– ഫാ. ഏബ്രഹാം തോമസ്



> സഭയുടെ മിഷൻ പ്രവർത്തനങ്ങൾക്ക് പുതിയ ഊടും ഭാവവും നൽകിയ ആളാണ് ഒസ്താത്തിയോസ് തിരുമേനി. അവിടെയെല്ലാം ആഗ്രഹിച്ചത് 'മനുഷ്യനെ സ്നേഹിക്കുക' എന്നതാണ്.

# മാർ ഒസ്താത്തിയോസിന്റെ മതാതീതദർശനം

■ ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്താ

മലങ്കരസഭാരത്നം ഡോ ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ദൈവശാസ്ത്രചിന്തകൾക്ക് കാലഘട്ടങ്ങളുടെ ദൈർഘ്യമുണ്ട്. ദൈവവചനവുമായി വളരെ അടുത്ത് ജീവിക്കുകയും ദൈവവചനത്തിൽ ഊന്നിയ ചിന്തകൾ ആവിഷ്ക്കരിക്കുകയും ചെയ്ത യൗവ്വനകാലം മുതൽ ജീവിത സായാഹ്നം വരെയുള്ള അദ്ദേഹത്തിന്റെ ജീവിതസരണിയിലൂടെ ആവിഷ്ക്കരിക്കപ്പെട്ട ചിന്തകളാണ് അദ്ദേഹത്തിന്റെ ദർശനം. ഹൃസ്വമായി അദ്ദേഹത്തിന്റെ ദൈവശാസ്ത്രചിന്തകളെ വിലയിരുത്താം.

**മൗലികവാദം:** വേദപഠനത്തിന്റെ ആദ്യ നാളുകൾ മുതൽ ക്രമീകൃതമായ സർവ്വകലാശാല വേദശാസ്ത്രപഠനം വരെയുള്ള കാലഘട്ടം അദ്ദേഹം ഏതാണ്ട് ഒരു മൗലികവാദിയായിരുന്നു. ഒസ്താത്തിയോസ് തിരുമേനിയുടെ വേദശാസ്ത്രചിന്തയുടെ ആദ്യ കാലഘട്ടങ്ങളിൽ മൗലികവാദ ആശയങ്ങൾ അദ്ദേഹത്തെ സ്വാധീനിച്ചിരുന്നു. അത് പ്രത്യേകിച്ച് മതപരമായ, വിശ്വാസപരമായ, തലത്തിൽ മാത്രമായിരുന്നു എന്നതു കൊണ്ട് അതിന്റെ തീവ്രമായ ഭാവങ്ങളിൽ സമൂഹത്തിൽ പ്രതിഫലിക്കുകയുണ്ടായില്ല. പിന്നീട് ജബൽപൂരിലും അമേരിക്കയിലും അദ്ദേഹത്തിന് ലഭിച്ച ക്രമീകൃത ദൈവ ശാസ്ത്രപഠനവും പരിശുദ്ധ സഭയുടെ പിതാക്കന്മാരുടെ ഗ്രന്ഥങ്ങൾ, എഴുത്തുകൾ എന്നിവയുടെ പഠനത്തിലൂടെ ആർജ്ജിച്ച അറിവിന്റെ പശ്ചാത്തലവും അദ്ദേഹത്തിന്റെ ചിന്തകളെ മാറ്റിമറച്ചു. ഇത് അദ്ദേഹത്തെ കൊണ്ടെത്തിച്ചത് സാമൂഹ്യനീതിബോധത്തിലേക്കായിരുന്നു.

**സാമൂഹ്യനീതി ദർശനം:** മൗലികവാദത്തിൽ നിന്ന് ശ്രേഷ്ഠമായ ദൈവശാസ്ത്ര തലത്തിലേക്ക് അദ്ദേഹം ഉയർന്നു. അത് സാമൂഹ്യ നീതിയിൽ അധിഷ്ഠിതമായ ദൈവശാസ്ത്രചിന്തയായിരുന്നു. സമൂഹത്തിൽ നിലനില്ക്കുന്ന സാമ്പത്തിക - സാമൂഹിക-വിദ്യാഭ്യാസ അസമത്വം കണ്ട് അതിനോട് ദൈവശാസ്ത്രപരമായി പ്രതികരിക്കുവാൻ അദ്ദേഹം തയ്യാറെടുത്തു. ഈ തയ്യാറെടുപ്പ് സാമൂഹിക നീതിയിൽ ഊന്നിയ ദൈവ ശാസ്ത്ര ദർശനത്തിൽ അദ്ദേഹത്തെ എത്തിച്ചു. ഒരു പക്ഷേ, ഒരു പരിധിവരെയെങ്കിലും, ലോകസമൂഹത്തെ ശക്തമായി സ്വാധീനിച്ച രണ്ട് സാമ്പത്തിക ഭാവങ്ങളായ ക്യാപ്പിറ്റലിസത്തിന്റെയും കമ്മ്യൂണിസത്തിന്റെയും പശ്ചാത്തലവും ഉണ്ടായിരിക്കാം. അതുകൊണ്ട് തന്നെ ഈ രണ്ട് സിദ്ധാന്തങ്ങളെയും വിലയിരുത്തിയിട്ട് ഇവ രണ്ടും അതുപോലെ സ്വീകരിക്കുകയല്ല വേണ്ടത്, പ്രത്യുത സമൂഹത്തിന്റെ



അഥവാ പ്രകൃതിയുടെ വിഭവങ്ങൾ എല്ലാവർക്കും തുല്യമായി പങ്കിടുന്ന വ്യവസ്ഥിതിയാണ് വേണ്ടത് എന്ന് അദ്ദേഹം വിശ്വസിച്ചു. ഈ പങ്കിടീലിൽ ആർക്കും ആരുടേയും സ്വാതന്ത്ര്യം തടയുവാനുള്ള അനുവാദമില്ല. കമ്മ്യൂണിസ്റ്റ് ഐഡിയോളജിയിൽ ഉയർത്തിപ്പിടിക്കുന്ന സോഷ്യലിസ്റ്റ് ചിന്തകൾ അദ്ദേഹത്തെ സ്വാധീനിച്ചു. ശ്രദ്ധേയമായിരിക്കുന്ന ഈ രണ്ട് സാമ്പത്തിക വ്യവസ്ഥിതികളെ വേണ്ടതുപോലെ വിശകലനം ചെയ്തുകൊണ്ട് ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി അദ്ദേഹത്തിന്റെ ദൈവശാസ്ത്ര ചിന്തകൾക്ക് ഒരു സാമൂഹികതലം കൂടെ കണ്ടെത്തി. അത് 'സാമൂഹികനീതി' എന്നുള്ള വലിയ ആശയത്തിൽ കേന്ദ്രീകരിച്ചുകൊണ്ടായിരുന്നു. ഇത് അദ്ദേഹത്തിന്റെ വേദശാസ്ത്ര ചിന്താധാരയുടെ മറ്റൊരു പടിയായിരുന്നു.

**ത്രിത്വാധിഷ്ഠിത ദർശനം:** വൈദികസെമിനാരി അധ്യാപകൻ എന്ന നിലയിൽ സഭയുടെ പിതാക്കന്മാരുടെ രചനകൾ പഠിക്കുകയും പഠിപ്പിക്കുകയും ചെയ്തതിൽനിന്ന് അദ്ദേഹം ആർജ്ജിച്ചെടുത്ത അറിവ് വേണ്ടതുപോലെ കൈകാര്യം ചെയ്തപ്പോൾ അദ്ദേഹം എത്തിച്ചേർന്നത് ത്രിത്വാധിഷ്ഠിത ദൈവദർശനത്തിലായിരുന്നു. അത് പൂർണ്ണമായും ഓർത്തഡോക്സ് ദൈവശാസ്ത്രത്തോടു ചേർന്നുനിൽക്കുന്നതുമായിരുന്നു. ത്രിത്വാധിഷ്ഠിത ദൈവദർശനത്തിലായിരുന്നു ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി വിഹരിച്ചിരുന്നത്.

മൗലീകവാദത്തിൽ തുടങ്ങി സാമൂഹിക നീതിബോധം എന്ന ദർശനത്തിലൂടെ അദ്ദേഹത്തിന്റെ വേദശാസ്ത്രചിന്ത സഞ്ചരിച്ച് പിന്നീട് എത്തിച്ചേർന്നത് ത്രിത്വാധിഷ്ഠിത ദൈവദർശനത്തിലാണ്. ത്രിത്വാധിഷ്ഠിത ദൈവദർശനത്തിന് ഊന്നൽ കൊടുക്കുന്ന നാളുകളിൽ നേരത്തെ അദ്ദേഹം പറഞ്ഞുവച്ച സാമ്പത്തികനീതി, സമത്വം എന്ന ആശയത്തിന് പുതിയ ഭാവങ്ങളും വർണ്ണങ്ങളും കൊടുക്കുന്നതിനും അദ്ദേഹത്തിന് സാധിച്ചു. ആ വർണ്ണങ്ങളിൽ ഏറ്റവും ശ്രദ്ധേയമായിരുന്നു 'പങ്കിടീൽ' ഈ പങ്കിടീലിന്റെ അർത്ഥവും ആഴവും അദ്ദേഹം ദർശിച്ചത് വി. ത്രിത്വത്തിലാണ്. പിതാവ്, പുത്രൻ, പരിശുദ്ധ റൂഹാ എന്ന ത്രിത്വരഹസ്യത്തിൽ നിലനിൽക്കുന്ന പങ്കിടീലാണ് സൃഷ്ടിയ്ക്ക് നിദാനമായത് എന്ന് അദ്ദേഹം വിശ്വസിക്കുന്നു. ഒസ്താത്തിയോസ് തിരുമേനിയുടെ ദർശനങ്ങളിൽ ഏറ്റവും ശക്തമായ ദർശനമാണ് ത്രിത്വാധിഷ്ഠിത ദർശനം.

ത്രിത്വാധിഷ്ഠിതദർശനത്തിൽ ഊന്നിക്കൊണ്ട് സാമൂഹികനീതി എന്ന ആശയത്തിന് പുതിയ മാനം നൽകിയെങ്കിലും വീണ്ടും അദ്ദേഹം തന്റെ ചിന്തയുടെ ചക്രവാളങ്ങൾക്ക് സ്വാതന്ത്ര്യം നൽകുകയുണ്ടായി. ഒസ്താത്തിയോസ് തിരുമേനി ക്രിസ്തുയേശുവിലൂടെയുള്ള സ്വാതന്ത്ര്യത്തിന്റെ മധുരം നുണഞ്ഞ് അതിരുകളെ മറികടന്നയാളാണ്. പ. പൗലോസ് ശ്ലീഹാ ഗലാത്യ ലേഖനത്തിൽ പറയുന്നപ്രകാരം 'സ്വാതന്ത്ര്യത്തിനായി ക്രിസ്തു നമ്മെ വിളിച്ചിരിക്കുന്നു' എന്ന പ്രഖ്യാപനം അനുഭവിച്ചു ഒസ്താത്തിയോസ് തിരുമേനി.

മൗലിക വാദത്തിൽ നിന്ന് സാമൂഹിക നീതിബോധം എന്ന ചിന്തയിലേക്കും അവിടെനിന്ന് ത്രിത്വാധിഷ്ഠിത ദൈവദർശനത്തിലേക്കും, പിന്നീട് ത്രിത്വാധിഷ്ഠിത വിശ്വാസത്തിന് കോട്ടം വരാതെ എന്നാൽ അതിലും ഉപരിയായ ചില ആശയങ്ങളിലേക്കും അദ്ദേഹം യാത്ര ചെയ്തത് ഈ സ്വാതന്ത്ര്യബോധം മൂലമായിരുന്നു. ഒസ്താത്തിയോസ് തിരുമേനി രൂപപ്പെടുത്തിയ ഒരു പദം ഉണ്ട്. 'അത്രൈതം'. അദ്വൈതം എന്ന വേദാന്ത സംജ്ഞയ്ക്ക് ഇണങ്ങുന്ന വിധമാണ് അദ്ദേഹം അത്രൈതം എന്ന പദം രൂപീകരിച്ചത്. അദ്വൈതം എന്നാൽ രണ്ടല്ലാത്ത വിധം ഒന്ന് എന്ന് പറയുവാൻ കഴിയില്ലല്ലോ. രണ്ടല്ലാത്തതെല്ലാം ഒന്നാകണമെന്നുമില്ല. അങ്ങനെയൊരു തെറ്റിദ്ധാരണ പണ്ഡിതരുടെയിടയിൽ കടന്നുകൂടിയിട്ടുണ്ട്. ശങ്കരാചാര്യർ അദ്വൈതവാദിയായിരുന്നു. ദ്വൈതത്തെ അദ്ദേഹം നിരാകരിച്ചിരുന്നു. ദ്വൈതഭാവത്തെ മറികടക്കുന്നതെന്തോ അത് അദ്വൈതം. ഈയൊരു പശ്ചാത്തലത്തിൽ വേണം ഒസ്താത്തിയോസ് തിരുമേനിയുടെ അത്രൈതമെന്ന ചിന്തയെ, സംജ്ഞയെ മനസ്സിലാക്കുവാൻ. അദ്വൈതത്തെ വ്യാഖ്യാനിക്കുന്ന രീതി സ്വീകരിക്കാമെങ്കിൽ അത്രൈതം എന്ന പദത്തിന് കൊടുക്കുവാൻ സാധിക്കുന്ന അർത്ഥം Beyond Trinity എന്നാണ്; ഇതൊരു വലിയ സ്വാതന്ത്ര്യബോധം തന്നെയാണ്. ദൈവദർശനത്തിലേക്കുള്ള തീർത്ഥാടനത്തിൽ അദ്ദേഹത്തിന്റെ സ്വാതന്ത്ര്യം വളരെ ശക്തമായ നിലയിൽ അദ്ദേഹം ഉപയോഗിച്ചു എന്നുള്ളതിന് തെളിവാണ് അത്രൈതം. അത്രൈതം എന്ന പദത്തിന്റെ സാംഗത്യവും ആ പദത്തിലൂടെ ഒസ്താത്തിയോസ് തിരുമേനി ഉദ്ദേശിച്ച എല്ലാ ആശയങ്ങളും സ്വീകരിച്ചുകൊണ്ടല്ല, ഇത് എഴുതുന്നത്; എന്നാൽ അത്രൈതം എന്ന പദം ഉപയോഗിക്കുവാനായിട്ടുള്ള ഒരു സ്വാതന്ത്ര്യം അദ്ദേഹം കാണിച്ചതിൽ സന്തോഷിക്കുന്നു. അത്രൈതത്തിൽ നിന്ന് ഉരുത്തിരിയുന്ന ബോധ്യമാണ് അദ്ദേഹത്തിന്റെ മതാതീതദർശനം. ആ നിലപാടിന്റെ അടിസ്ഥാനത്തിലാകണം, അദ്ദേഹത്തിന്റെ മതാതീതദർശനത്തെ വിലയിരുത്തേണ്ടത്. ഈ മതാതീത ദർശനം രൂപീകരിക്കുമ്പോൾ തന്നെ അതിനൊരു അടിത്തറ കണ്ടെത്തുവാൻ തിരുമേനി ശ്രമിക്കുന്നത് സ്നേഹമെന്ന ദൈവസ്വഭാവത്തിലൂന്നിക്കൊണ്ടാണ്. അതുകൊണ്ട് അദ്ദേഹം ഭംഗിയായിട്ട് പറഞ്ഞു, സ്നേഹമെന്ന ഏകമതമാണ് ആവശ്യം. ഇതു സംബന്ധിച്ച് ഒരു ഗ്രന്ഥം തന്നെ രചിക്കുകയുണ്ടായി, One Religion of love. ഇത് അദ്ദേഹത്തിന്റെ മതാതീതദർശന ത്തിന്റെ ഉദാത്തമായ പ്രകടനമാണ്. ഈ ദർശനത്തിന് ഈ നൂറ്റാണ്ടിൽ വളരെയേറെ പ്രസക്തിയുണ്ട്.

ശേഷം, 18-ാം പേജിൽ

## രണ്ടാം ഓർമ്മപ്പെരുന്നാൾ

**മാവേലിക്കര:** സഭാരത്നം ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ രണ്ടാം ഓർമ്മപ്പെരുന്നാൾ ഫെബ്രു. 17-ന് പ. കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ നടത്തും. തുടർന്ന് മാർ ഒസ്താത്തിയോസ് സ്മൃതി മന്ദിര കൂദാശ പരിശുദ്ധ കാതോലിക്കാബാവാ നിർവ്വഹിക്കും.

16-ന് ഞായറാഴ്ച, മാർ ഒസ്താത്തിയോസ് അനുസ്മരണ സമ്മേളനം രാജ്യസഭാ ഉപാദ്ധ്യക്ഷൻ പ്രൊഫ. പി. ജെ. കുര്യൻ ഉദ്ഘാടനം ചെയ്യും. മാർ ഒസ്താത്തിയോസ് ഭവന നിർമ്മാണ സഹായ പദ്ധതി കേന്ദ്ര സഹ മന്ത്രി കൊടിക്കുന്നിൽ സുരേഷ് നിർവ്വഹിക്കും. ഡോ. യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിക്കും. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ അനുഗ്രഹ പ്രഭാഷണം നടത്തും. സന്ധ്യയ്ക്ക് മാർ ഒസ്താത്തിയോസ് അനുസ്മരണ പ്രഭാഷണം ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് നടത്തും. 14-ന് മർത്തമറിയം വനിതാ സമാജം സുവിശേഷ സംഘ സമ്മേളനത്തിൽ ഡോ. ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിക്കും.

പെരുന്നാൾ
ഫെബ്രു. 21, 22, തീയതികളിൽ





# സ്വാതന്ത്ര്യദാഹിയായ വിശുദ്ധൻ

■ ഫാ. ഡോ. ജോസ് ജോൺ

വൈദേശിക അധിനിവേശത്തെ ചെറുത്തു തോല്പിച്ച പ്രകാശഗോപുരമായിരുന്നു വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമൻ. അന്ത്യോഖ്യൻ സഭയുടെ ആചാരാനുഷ്ഠാനങ്ങളും, പാരമ്പര്യങ്ങളും അനുഷ്ഠിക്കുമ്പോഴും, മലങ്കരസഭയ്ക്ക് അതിന്റേതായ സ്വാതന്ത്ര്യവും, തനിമയും, ദേശീയതയും ഉണ്ടെന്ന് വിശ്വസിക്കുകയും, അപ്രകാരം പ്രവർത്തിക്കുകയും ചെയ്ത മഹിതാചാര്യനാണ് അദ്ദേഹം. മലങ്കരസഭ സ്വതന്ത്ര-ദേശീയ സഭയായി തീരണമെന്നുള്ള വാഞ്ചയും ആഗ്രഹവും പ. പിതാവിന്റെ പ്രവർത്തനങ്ങളിലും, രചനകളിലും നമുക്ക് ദർശിക്കാവുന്നതാണ്. അന്ത്യോഖ്യൻ സഭ സിറിയായിലെ സഭ ആയിരിക്കുന്നതുപോല, മലങ്കരസഭ ഭാരതസഭയാണ് എന്ന ബോധ്യത്തോടെയുള്ള പ്രവർത്തനങ്ങളും, ചിന്തകളും അദ്ദേഹത്തിന്റെ ജീവിത ചരിതങ്ങൾ നമുക്ക് കാട്ടിത്തരുന്നു.

വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമന്റെ സ്വരാജ്യസ്നേഹം വെളിവാക്കുന്ന ഒട്ടേറെ സംഭവങ്ങൾ അദ്ദേഹത്തിന്റെ ജീവിതത്തിലുടനീളം ഉണ്ടായിട്ടുണ്ട്. സ്ഥാനങ്ങൾക്കും, പദവികൾക്കും വേണ്ടി മാതൃരാജ്യത്തിന്റെ അഭിമാനവും, അസ്ഥിത്വവും വിദേശ സഭകൾക്ക് അടിയറവ് വയ്ക്കുന്ന ഇന്നത്തെ ആത്മീയ-അടിമത്വ വ്യവസ്ഥകൾക്കും, വ്യവസ്ഥിതിക്കും മാർ ദീവന്നാസ്യോസ് ആറാമൻ ഒരപവാദമായിരുന്നു.

തലപ്പാവുകളുടേയും മേൽകുപ്പായങ്ങളുടെയും മാസ്മരിക വലയത്തിൽപ്പെട്ട് മാതൃരാജ്യത്തിന്റെ തനിമയും, അഭിമാനവും വിദേശസഭകൾക്ക് അടിയറവ് വയ്ക്കുന്നത് "വിധേയത്വം" എന്ന നിലയിൽ വ്യാഖ്യാനിക്കപ്പെടുന്ന ഇന്നത്തെ ആത്മീയ-സഭാന്തരീക്ഷത്തിൽ, മാർ ദീവന്നാസ്യോസ് ആറാമൻ തന്റെ വിധേയത്വവും, കടപ്പാടും മാതൃസഭയോടും, മാതൃരാജ്യത്തോടും മാത്രമായിരിക്കുമെന്ന് ആവർത്തിച്ച് ഉറപ്പിച്ച് പ്രഖ്യാപിച്ച വ്യക്തിത്വമാണ്.

"കാര്യസാധ്യത്തിനുവേണ്ടി, ആരുടേയും കാലുപിടിക്കുകയും, ദാസ്യവേല ചെയ്യുകയും ചെയ്യുന്ന രീതി അദ്ദേഹത്തിനില്ലായിരുന്നു" (ഡയറിക്കുറിപ്പുകൾ, ഡോ. യാക്കോബ് മാർ ഐറേനിയോസ്, പേജ് 33) വിദേശസഭകളോടുള്ള ആത്മീയ ബന്ധം നിലനിർത്തിക്കൊണ്ട് തന്നെ മാതൃസഭയുടെയും മാതൃരാജ്യത്തിന്റെയും തനിമയും, അഭിമാനവും മറ്റെന്തിനെക്കാളും ശ്രേഷ്ഠമാണെന്ന് അദ്ദേഹം പഠിപ്പിച്ചു.

"തന്റെ മന:സാക്ഷിയോടും, സുചിന്തിതവും, നിർമ്മലവുമായ ധാരണകളോടും, നിയമാനുസൃതമായ മേലധികാരികളോടും അദ്ദേഹം എന്നും സമ്പൂർണ്ണ വിധേയത്വവും, അനുസരണവും ഉള്ളവനായിരുന്നു" (ഡയറിക്കുറിപ്പുകൾ പേജ് 40).

ആഗോളവത്ക്കരണത്തിന്റെയും ഉത്തരാധുനിക ആത്മീയ കൊളോണിയലിസത്തിന്റെയും വക്താക്കളായി ഭാരതത്തിലെ സഭാനേതൃത്വ സ്ഥാനികൾ കാണപ്പെടുന്നത് ഭാരതസഭയ്ക്കും, ഭാരതജനതയ്ക്കും അമ്പേ അപമാനകരമാണ്. ഇത്തരം സഭാ നേതൃത്വസ്ഥാനികൾ ഭാരതീയനായ ഒരുവന്റെ ജീവനേക്കാൾ വില കൽപിക്കുന്നത് തങ്ങൾക്ക് വിധേയത്വവും, കടപ്പാടുമുള്ള വിദേശസഭാ നേതൃത്വത്തിനും, അവർ ഉൾപ്പെടുന്ന ദേശീയ-രാഷ്ട്രീയ സംവിധാനങ്ങളോടുമാണെന്നത് തികച്ചും ലജ്ജാകരവും, അപലപനീയവുമാണ്. ഭാരതീയനായ തന്റെ സഹോദരന്റെ ജീവനേക്കാൾ വിദേശസഭയുടെ സിംഹാസനത്തിനും, അതിന്റെ മേൽക്കോയ്മയ്ക്കും വേണ്ടി നിലകൊള്ളുന്ന ഏതു പ്രസ്ഥാനവും, സംഘടനയും ഭാരതത്തിന് അപമാനവും അപകീർത്തിയും അല്ലാതെ മറ്റൊന്നും നേടിക്കൊടുക്കുകയില്ല. ഇവിടെയാണ് സ്മര്യപുരുഷനായ വട്ടശ്ശേരിൽ ദീവന്നാസ്യോസ് ആറാമന്റെ സ്വരാജ്യസ്നേഹവും, ദേശാഭിമാനവും വേറിട്ട് നില്ക്കുന്നത്.

"സഭയുടെ നന്മയ്ക്കുതകാത്തതും, അതിന്റെ നിലനില്പിനെ അപകടപ്പെടുത്തുന്നതുമായ, നിർദ്ദേശങ്ങൾ ഏതു "ഉന്നതനിൽ നിന്നു" വന്നാലും അത് സ്വീകരിക്കുന്നത് അധർമ്മമാണെന്ന് അദ്ദേഹം സത്യമായി വിശ്വസിച്ചിരുന്നു. (ഡയറിക്കുറിപ്പുകൾ, പേജ് 40). മാതൃസഭയ്ക്കും, മാതൃരാജ്യത്തിനും ക്ഷതമേല്ക്കുന്ന ഒരു നടപടിക്കും മാർ ദീവന്നാസ്യോസ് ആറാമൻ തയ്യാറായിരുന്നില്ല. മലങ്കരസഭയുടെയും മാതൃരാജ്യത്തിന്റെയും തനിമയും സ്വാതന്ത്ര്യവും ഒന്നിനുവേണ്ടിയും, മറുവിലയായി കൊടുപ്പാൻ അദ്ദേഹം തയ്യാറായില്ല.

യിസ്രായേൽ മക്കളെ മിസ്രേമീയിലെ അടിമത്വത്തിൽ നിന്നും

വിമോചിപ്പിച്ച മോശയെപ്പോലെ മലങ്കര സഭാമക്കളെ വൈദേശിക സിംഹാസന ങ്ങളുടെ അടിമത്വത്തിൽ നിന്ന് സ്വാത ന്ത്ര്യത്തിലേക്ക് നയിച്ച സ്മര്യപുരുഷൻ മലങ്കരസഭയിൽ ഒരു പുതിയ യുഗത്തിന് തുടക്കം കുറിച്ചു. പതിനാറ് നൂറ്റാണ്ടു കൾ ഒന്നായും സ്വതന്ത്രമായും നില കൊണ്ട മലങ്കരസഭാ ഗാത്രത്തിൽ അസ്വാതന്ത്ര്യത്തിന്റെയും, വിഭാഗീയത യുടേയും വിത്ത് വിതച്ചത് റോമൻ കത്തോലിക്കാ സഭാ മിഷനറിമാരാണ്. പതിനേഴാം നൂറ്റാണ്ട് മുതൽ തുടങ്ങിയ വിഭാഗീയതയും, അടിമത്വ വ്യവസ്ഥിതി യും, ഇന്നും അവസാനിച്ചിട്ടില്ല. ഭാരത സഭയുടെയും, മലങ്കരസഭയുടെയും, ഇന്നത്തെ ദു:സ്ഥിതിയ്ക്ക് കാരണം റോമൻ കത്തോലിക്കാ സഭയും അവ രുടെ മിഷണറി സംവിധാനങ്ങളുമാണ്. മലങ്കരസഭാ ഗാത്രം ഇന്നും വൈദേശിക അടിമത്വ വ്യവസ്ഥിയിൽ നിന്നും പൂർണ്ണ മായും വിമോചിക്കപ്പെട്ടിട്ടില്ല. കാലഘട്ട ത്തിനനുസരിച്ച് പുതിയ തന്ത്രങ്ങളിലൂ ടെയും, മാർഗ്ഗങ്ങളിലൂടെയും ഇന്നും മല ങ്കരസഭാ ഗാത്രത്തെ കത്തോലിക്കാ -പ്രൊട്ടസ്റ്റന്റ് സഭാസംവിധാനങ്ങൾ അവരുടെ ആത്മീയ സങ്കൽപ്പങ്ങളുടെ അടിമത്വത്തിൽ തളച്ചിട്ടിരിക്കുകയാണ്. ഇത്തരം ശക്തികളെ തച്ചുടച്ച് ഒന്നായും, സ്വതന്ത്രമായും നിലനില്ക്കുവാനുള്ള മാർഗ്ഗവും, സംവിധാനവും മലങ്കരസഭക്ക് പ. വട്ടശ്ശേരിൽ തിരുമേനി കാണിച്ചു തന്നിട്ടുണ്ട്. ആത്മീയ മേൽക്കോയ്മയും, ആഗോള ഭരണനിർവ്വഹണം സംവിധാ നവും പുതിയ നൂറ്റാണ്ടിലെ അടിമത്വ വ്യവസ്ഥിതിയുടെ പുതിയ മാനങ്ങളാണ്. ഇത്തരം പ്രവണതകളേയും, സംവിധാ നങ്ങളേയും തിരിച്ചറിഞ്ഞ പ. പിതാവ് സ്വയംഭരണ സംവിധാനത്തോടുകൂടിയ കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിക്കുവാൻ ചുക്കാൻ പിടിച്ചു. വൈദേശിക സഭാബന്ധത്തിലൂടെ വിദേ ശരാജ്യങ്ങൾക്ക് മേൽക്കോയ്മയും, ശ്രേഷ്ഠതയും കല്പിച്ചുകൊടുക്കുന്ന ഇന്നിന്റെ തെറ്റായ പ്രവണത ദീർഘവീ ക്ഷണത്തിലൂടെ പ. പിതാവ് കണ്ടറിഞ്ഞു.

സഭ സ്വതന്ത്രവും, സ്വയം-ഭരണാവ കാശമുള്ളതും, സ്വയം ശീർഷകത്വമുള്ള തുമായിരിക്കണം എന്ന് പ. പിതാവിന് നിർബന്ധമുണ്ടായിരുന്നു. അതിനാൽ സഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി അധിക്ഷേപങ്ങളും, ആരോപണങ്ങളും, ഏറെ പ. പിതാവിന് നേരിടേണ്ടി വന്നി ട്ടുണ്ട്. എങ്കിലും ഒരു യഥാർത്ഥ യോഗി വര്യനെപ്പോലെ കാമ-ക്രോധ ലോഭ-മോ ഹാദികൾക്ക് അപ്പുറം ക്ഷമയും, സഹന വുമാണ് യഥാർത്ഥ വിജയം എന്ന് ചിന്തിച്ച് പ്രവർത്തിച്ച മഹായോഗിയാണ് വട്ടശ്ശേരിൽ തിരുമേനി. മലങ്കരസഭയെ അടിമനുകത്തിൽ നിന്നും വിമോചിച്ച മുന്ന ണിപ്പോരാളി, മലങ്കരസഭാ സമാധാന ത്തിന്റെ അടിസ്ഥാന ശില കാതോലിക്കേറ്റ് സ്ഥാപനത്തിലൂടെ സാധിച്ചെടുത്തു.

വിദേശ സഭാ മേലദ്ധ്യക്ഷന്റെ മുമ്പിൽ മുട്ടുകുത്തുന്നതും, വിധേയത്വ ത്തിന്റെ പ്രതീകമായി അദ്ദേഹത്തിന്റെ കരങ്ങൾ ചുംബിക്കുന്നതും ഏതൊരു ഭാരതീയനിലും അമർഷവും, അപമാ നഭാരവും ഉണ്ടാക്കുമെന്നതിൽ തർക്ക മില്ല. സഭകളുടെ പരസ്പര സഹകര ണവും, ഐക്യവും കാലഘട്ടത്തിന്റെ ആവശ്യമാണങ്കിലും, സ്വാഭിമാനവും, സ്വദേശീയ ബോധവും മറ്റൊരു വിദേ ശീയന്റെ മുമ്പിൽ അടിയറവ് വയ്ക്കു ന്നത് അടിമത്വ മനോഭാവം തന്നെയാ ണ്. ഓരോ രാഷ്ട്രത്തിനും, ഉള്ളതു പോലെ ഓരോ സഭകൾക്കും, അതി ന്റേതായ ദേശീയ ബോധവും, തനിമ യും, അഭിമാനവും ഉണ്ട്. വിദേശ രാ ഷ്ട്രത്തിന്റെ വ്യവസ്ഥിതികളോട് കൂറും, വിധേയത്വവും പ്രകടിപ്പിക്കു ന്നത് അടിമത്വമല്ലാതെ മറ്റെന്താണ്. ഈ തിരിച്ചറിവ് പ. പിതാവിനെ മല ങ്കരസഭയുടെ വിമോചനത്തിന്നായി പ്രേരിപ്പിച്ചു. തന്റെ രാഷ്ട്രത്തിനും, സഭയ്ക്കും ഒരുപോലെ പ്രാധാന്യവും, ആദരവും നല്കിയ ആ പുണ്യാത്മാവ് പഴയസെമിനാരിയുടെ ശാന്തതയിൽ സ്വച്ഛമായി വസിക്കുന്നു. ■

## MARCH -8
## വനിതാദിനം

ഇന്ത്യൻ ഭരണഘടനയിൽ എല്ലാ പൗരന്മാർക്കും നീതിയും സ്വാതന്ത്ര്യവും സമത്വവും സാഹോ ദര്യവും ഉറപ്പു നൽകുന്നു. ജാതി, മത, വർഗ്ഗ, വർണ്ണ, ലിംഗ വ്യത്യാസ മില്ലാതെ എല്ലാവരെയും തുല്യരായി കാണുന്നു. ഇത് സ്ത്രീക്കും പുരുഷനും തുല്യത ഉറപ്പുനൽകുന്നു. നിയമത്തിന്റെ മുമ്പിൽ 'തുല്യത' ഇന്ത്യൻ ഭരണ ഘടന 14-ാം വകുപ്പ് വ്യക്തമാക്കുന്നു. ഭരണഘടന അനുശാസിക്കുന്ന എല്ലാ അവകാശ അധികാരങ്ങളും പുരുഷനും സ്ത്രീക്കും തുല്യമാണ്. അതിനാൽ സ്ത്രീപുരുഷ സമത്വത്തിൽ അധിഷ്ഠിതമായ ഒരു സമൂഹത്തിനു മാത്രമേ സുസ്ഥിതി കൈവരിക്കുവാൻ കഴിയുകയുള്ളൂ. സ്ത്രീകളുടെ അന്തസ്സും അഭി മാനവും ഉയർത്തുന്നതിന് അനുയോജ്യമായ അന്തരീക്ഷം സൃഷ്ടിക്കുക എന്നത് ഓരോ പൗരന്റെയും കടമയാണ്.

2014-ലെ അന്താരാഷ്ട്ര വനിതാദിന ചിന്താവിഷയം സ്ത്രീപുരുഷ സമത്വം സമഗ്ര വികസനത്തിന് എന്നാണ് (Equality for women is progress for all). ഇത്തരം പഠനം സമൂഹത്തിൽ സ്ത്രീകളെ തുല്യരായി കണക്കാക്കു വാനും സ്ത്രീ നീതി പകരുവാനും കഴിയും. ഇത് മാറ്റത്തിലേക്ക് നയിക്കുന്ന ആഹ്വാനമാണ്. സമൂഹത്തിന്റെ നിലനിൽ പിനും സാംസ്കാരിക പുരോഗ തിക്കും സ്ത്രീ തുല്യത അനിവാര്യമല്ലേ?

സമൂഹവുമായി സ്ത്രീകളെ ബന്ധിപ്പിച്ചു നിർത്തുന്നതിനും സ്ത്രീകളുടെ അവകാശവും തുല്യതയും ബോധ്യപ്പെടുത്തുന്നതിനും ഉറപ്പാക്കുന്നതിനുള്ള പരിശ്രമങ്ങൾ അനിവാര്യമാണ്. അവകാശങ്ങളെപ്പറ്റിയും പരിഹാര മാർഗ്ഗ ങ്ങളെപ്പറ്റിയുമുള്ള അറിവില്ലായ്മ തുല്യത കൈവരിക്കുന്നതിന് തടസമാ ണ്. അതിനാൽ ലഭ്യമായ സമയം, കഴിവ്, അറിവ്, സാങ്കേതിക വിദ്യ എന്നിവ പ്രയോജനപ്പെടുത്തി സ്ത്രീകളുടെ കഴിവുകൾ വികസിപ്പിക്കുന്നതിന് ആവ ശ്യമായ പ്രവർത്തനങ്ങൾ ഉണ്ടാകണം. സ്ത്രീകൾ സ്വയം കഴിവുകൾ മന സിലാക്കി രാഷ്ട്രീയ, സാമൂഹിക, സാംസ്കാരിക മേഖലകളിൽ മുഖ്യസ്ഥാ നത്ത് എത്തണം. ഇതിന് സ്ത്രീകളുടെ അവകാശങ്ങളെയും അവസരങ്ങ ളെയും പറ്റിയുള്ള അവബോധം വ്യാപകമാക്കണം.

വർഷങ്ങളായി തെരഞ്ഞെടുപ്പ് വാഗ്ദാനം നൽകുന്ന 'സ്ത്രീ' സംവരണം യാഥാർത്ഥ്യമാക്കുവാൻ കഴിയണം. അടുത്തു വരുന്ന ലോക്സഭാ തെരഞ്ഞെ ടുപ്പിൽ സ്ത്രീ പ്രാതിനിധ്യം ഉറപ്പുവരുത്തുവാനും ശ്രദ്ധിക്കേണ്ടതാണ്. ജനാ ധിപത്യ സംവിധാനത്തിൽ സ്ത്രീ പുരുഷ സമത്വം യാഥാർത്ഥ്യമാക്കുമ്പോൾ സമഗ്രമായ സാമൂഹിക പുരോഗതി കൈവരിക്കാം.

പൊതുജീവിതത്തിൽ സ്ത്രീ-പുരുഷ സമത്വം കൈവരിച്ച് ജീവിതത്തിന്റെ എല്ലാ മേഖലകളിലും തുല്യത വ്യാപിപ്പിക്കുവാൻ കഴിയും. നേടുന്ന അറിവും അനുഭവങ്ങളും മാറ്റത്തിനായുള്ള ശക്തമായ ആയുധമാക്കാൻ കഴിയണം.

**- അഡ്വ. ജെയ്സി കരിങ്ങാട്ടിൽ**

# Death Anniversary





Thankamma Koshy
(27-11-1997)

A. Koshy
(Chacko Koshy)
(17-02-1993)

16 years and 20 years

# Adairathumalayil
## Kaipattoor

"നിന്റെ മഹത്വമുദിക്കുംനാൾ
നിൽക്കണമിവർ വലഭാഗേ!"

By Sorrowing Family Members

റവ. ഡോ. കെ.എൽ. മാത്യു
വൈദ്യൻ കോർഎപ്പിസ്ക്കോപ്പാ

# എഴുന്നേറ്റ് തിന്നുക

"അങ്ങനെ അവൻ ചൂരച്ചെടിയുടെ തണലിൽ കിടന്നുറങ്ങുമ്പോൾ പെട്ടെന്ന് ഒരു ദൂതൻ അവനെ തട്ടി അവനോട്: എഴുന്നേറ്റ് തിന്നുക എന്നു പറഞ്ഞു." *1 രാജാ. 19:15*

നിരാശപ്പെട്ട് മരിക്കാൻ ആഗ്രഹിച്ച് തളർന്നു കിടന്ന ഏലിയാവിന് ദൈവദൂതൻ പ്രത്യക്ഷപ്പെട്ട് പറഞ്ഞ വചനങ്ങളാണിത്. അവൻ ഉണർന്നു നോക്കിയപ്പോൾ കനലിന്മേൽ ചുട്ട ഒരു അടയും ഒരു തുരുത്തി വെള്ളവും ഇരിക്കുന്നതു കണ്ടു. തിന്നു കുടിച്ചു. ഹോരേബോളം നടന്നു. ഈ വാക്യത്തോടു ചേർത്ത് ഏതാനും വാക്യങ്ങൾ കൂടി ധ്യാനിക്കുന്നത് പ്രസക്തമാണ്. യോഹ. 3:1. "മനുഷ്യപുത്രാ നീ കാണുന്നത് തിന്നുക." വെളി. 10:10 "ഞാൻ ദൂതന്റെ കയ്യിൽ നിന്നു തിരുവചനം വാങ്ങി ഭക്ഷിച്ചു." യിര.15:16. "ഞാൻ നിന്റെ വചനങ്ങളെ കണ്ടെത്തി ഭക്ഷിച്ചിരിക്കുന്നു." മത്താ. 26:26. "വാങ്ങി ഭക്ഷിപ്പീൻ, ഇതെന്റെ ശരീരം."

**1. കേൾക്കുന്ന മതവും രുചിക്കുന്ന മതവും:** അറിവ് അല്ല അനുഭവമാണ് പ്രധാനം. കേൾക്കുന്ന മതത്തിൽ നിന്നും രുചിക്കുന്ന മതത്തിലേക്ക് നാം വളരണം. ക്രിസ്തു സിദ്ധാന്തക്കാരുടെ കൃതികൾ നമ്മുടെ അലമാരിയിലുണ്ടായിരിക്കാം. പല ഭാഷകളിൽ പ്രാവീണ്യമുള്ളവരായിരിക്കാം. അക്കാദമിക് വൈദഗ്ദ്ധ്യം ആർജ്ജിച്ചവരാകാം. ക്രിസ്തുവാകുന്ന സത്യം സത്യത്തിന്റെ പൂർണ്ണതയാണ്. മാനുഷിക വിശകലനത്തിന് വിധേയമാകുന്ന 'സത്യം' പരിമിതവും ആപേക്ഷികവുമാണ്. വിശുദ്ധിയിൽ വളരണം. അതാണ് ഏറ്റവും വലിയ സ്വത്ത്. ആരാധനയിലൂടെ ശക്തിയാർജ്ജിക്കണം. ദൈവിക വെളിപാടുകൾ വിശ്വാസപൂർവ്വം സ്വീകരിക്കണം. മനുഷ്യാവതാര മർമ്മങ്ങൾ പൂർണ്ണമായി വിശ്വസിക്കണം. ഹൃദയം കൊണ്ട് ആരാധിക്കണം. നാവുകൊണ്ട് രുചിക്കണം. സ്നേഹം പകർന്നു കൊടുക്കണം.

**2. വി. കുർബ്ബാനയുടെ രൂപാന്തരാനുഭവം:** യോഹ. 6:56 "എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവർ എന്നിലും ഞാൻ അവനിലും വസിക്കുന്നു". വി. കുർബാനയനുഭവത്തിലൂടെ ക്രിസ്തുവിന്റെ ശരീരം നമ്മുടെ ശരീരത്തിൽ അലിഞ്ഞു ചേരുകയാണ്. നാം ക്രിസ്തുവിൽ വസിക്കുകയും ക്രിസ്തു നമ്മിൽ വസിക്കുകയും ചെയ്യുന്ന രൂപാന്തരാനുഭവം ഉണ്ടാകുന്നു.

വി. കുർബ്ബാന അനുഭവിക്കുന്നതിനു മുമ്പും പിമ്പുമുള്ള പ്രാർത്ഥനകളിൽ ഇപ്രകാരം കാണുന്നു: എന്റെ ദുർമോഹങ്ങൾ ക്ഷയിച്ചുപോകണമേ. ദുർവികാരങ്ങൾ ശമിക്കണമേ. സ്വർഗ്ഗരാജ്യത്തിന് ഞാൻ അവകാശിയാകണമേ. എന്റെ ശരീരം വിശുദ്ധീകരിക്കപ്പെടണമേ. എന്റെ ആത്മാവ് പ്രശോഭിക്കുവാൻ ഇടയാകണമേ. നിന്റെ ഭയങ്കര സിംഹാസനത്തിനു മുമ്പാകെയുള്ള മുഖപ്രസന്നതയ്ക്ക് ഉതകണമേ. സകല വിശുദ്ധരോടുകൂടി ഓഹരിയും അവകാശവും നൽകണമേ.

**3. വിശുദ്ധ കുർബ്ബാനയിലൂടെ ലഭിക്കുന്ന പത്തു ദാനങ്ങൾ :** വി. കുർബ്ബാന പാപപരിഹാര ബലിയാണെന്ന് ലേവ്യ. 16:11-17 അടിസ്ഥാനമാക്കി സഭ പഠിപ്പിക്കുന്നു. വി. കുർബ്ബാന അർപ്പിക്കുന്ന പുരോഹിതൻ നിന്നുകൊണ്ട് നിന്റെ ജനത്തിനു പാപപരിഹാരവും സൃഷ്ടി മുഴുവനും വേണ്ടി മോചനവും ഞാൻ യാചിക്കുന്നു."

നമ്മുടെ പെസഹാക്കുഞ്ഞാട് അറുക്കപ്പെട്ടിരിക്കുന്നു എന്നും വി. കുർബ്ബാന അതിനാൽ പെസഹാ ബലി ആണെന്നും 1 കൊരി. 5:7-ൽ കാണുന്നു. പെസഹാ എന്ന വാക്കിന് കടന്നു പോവുക എന്നാണർത്ഥം. പിശാചിന്റെ അടിമത്വത്തിൽ നിന്ന് വീണ്ടെടുപ്പിന്റെ രൂപാന്തരത്തിലേക്ക് വി. കുർബ്ബാനയിൽ കൂടി നാം കടന്നു പോകുന്നു.

സ്വർഗ്ഗത്തിൽ നിന്നിറങ്ങിയ ജീവന്റെ അപ്പം ഞാനാകുന്നു. ഈ അപ്പം തിന്നുന്നവൻ എല്ലാം എന്നേക്കും ജീവിക്കും. യോഹ. 6:51. വി. കുർബാനാനുഭവത്തിലൂടെ നിത്യ

ജീവൻ ലഭിക്കുന്നു എന്ന് ഈ വാക്യം പഠിപ്പിക്കുന്നു. വി. കുർബാന അമർത്യതയുടെ മരുന്നാണെന്ന് അന്ത്യോഖ്യയിലെ വി. ഇഗ്നാത്തിയോസ് പറയുന്നു.

വി. കുർബാനയിൽ പരിശുദ്ധാത്മാവിന്റെ ആവാസ പ്രാർത്ഥനയിൽ (Epiclesis) വായനക്കാരൻ ഇങ്ങനെ പറയുന്നു: "ജീവനുള്ള പരിശുദ്ധ റൂഹാ ഈ വി. കുർബാനയിൽ പൊരുന്നി ആവസിച്ച് ഇതിനെ ശുദ്ധീകരിക്കുന്ന ഈ നാഴിക എത്ര ഭയങ്കരവും ഈ സമയം എത്ര ഭ്രമിക്കത്തക്കതുമാകുന്നു". പരിശുദ്ധാത്മാവാകുന്ന അഗ്നി ഇറങ്ങി അപ്പവീഞ്ഞുകളെ തിരുശരീര രക്തങ്ങളാക്കി രൂപാന്തരപ്പെടുത്തുന്നു.

ഈ കുർബ്ബാന അനുഗ്രഹങ്ങളും സമാധാനവും ബലിയും സ്തോത്രവുമാകുന്നു എന്ന് വിശ്വാസികൾ ഏറ്റുപറയുന്നു. വി. കുർബാനയുടെ ഒടുവിൽ യാത്ര അയച്ചുകൊണ്ട് പുരോഹിതൻ ഇപ്രകാരം പറയുന്നു: നിങ്ങൾ പ്രാപിച്ച വഴിയാഹാരത്തോടെ സമാധാനത്താലേ പോവുക". ലക്ഷ്യബോധത്തോടെ മുന്നോട്ടു പോകാനുള്ള വഴിയാഹാരമാണ് വി. കുർബാന.

ചൂരച്ചെടിയുടെ ചുവട്ടിൽ നിരാശപ്പെട്ട് തളർന്നു കിടന്ന ഏലിയാവ് ഇരട്ടി ശക്തി ആർജ്ജിച്ചതുപോലെ (1 രാജാ. 19:5) നമ്മുടെ ജീവിതത്തിന് ശക്തിയും സമൃദ്ധിയായ ജീവനും (യോഹ. 6:35) വി. കുർബാനയിലൂടെ ലഭിക്കുന്നു.

വി. കുർബാനയിലൂടെ വിശ്വാസിക്ക് ലഭിക്കുന്ന പത്തു ദാനങ്ങൾ ഇവയാണ്: പാപപരിഹാരം, സൃഷ്ടി മുഴുവൻ മോചനം, പിശാചിന്റെ അടിമത്വത്തിൽ നിന്നു വീണ്ടെടുപ്പ്, നിത്യ ജീവൻ, അമർത്യത, പരിശുദ്ധാത്മ ദാനം, അനുഗ്രഹങ്ങൾ, സമാധാനം, വഴിയാഹാരം, സമൃദ്ധിയായ ജീവൻ. ■

**8-ാം ചരമ വാർഷികം, 07-02-2014**



*"നിന്റെ മഹത്വമുദിക്കുംനാൾ നിൽക്കണമിവൾ വലഭാഗത്തിൽ"*

**സാറാമ്മ ഏബ്രഹാം (കുഞ്ഞമ്മ)**
**പുത്തൻപുരയ്ക്കൽ, ചിങ്ങവനം**

*എന്ന്, സന്തപ്ത കുടുംബാംഗങ്ങൾ*





## മാർ ഒസ്താത്തിയോസ്

*13-ാം പേജിൽ നിന്നു തുടർച്ച...*

**സ്നേഹാധിഷ്ഠിത ദർശനം:** നമ്മുടെ രാഷ്ട്രം നേരിടുന്ന ഭയാനകമായ പ്രതിസന്ധി ഇവിടുത്തെ തൊഴിലില്ലായ്മയോ ജനസംഖ്യാ വർദ്ധനവോ അല്ല, മതതീവ്രവാദവും അതിൽനിന്ന് ഉരുത്തിരിയുന്ന ഭീകരചിന്തകളും അക്രമങ്ങളും ഒക്കെയാണ്. ഈ മതതീവ്രവാദം ഭാരതത്തിന്റെ യശസ്സിനും പ്രകാശത്തിനും മങ്ങൽ ഏൽപ്പിക്കുന്ന സാഹചര്യത്തിൽ ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ മതാതീത ദർശനത്തിന് ഏറെ പ്രസക്തി ഉണ്ട്. അദ്ദേഹം പറയുന്നു ത്രിത്വത്തിനും അപ്പുറമായി സഞ്ചരിച്ച് സ്നേഹാധിഷ്ഠിതമായ നിലയിൽ ആദ്ധ്യാത്മികതയെ കാണുവാൻ കഴിയും എന്ന്. ആ ഉൾക്കാഴ്ചയിൽ ഹിന്ദുവെന്നോ ക്രിസ്ത്യാനിയെന്നോ ഇസ്ലാമെന്നോ ഉള്ള വ്യതിരിക്തതകളില്ലാതെ ഒരുമിച്ച് ദൈവസ്നേഹത്തെ ഉയർത്തിക്കാട്ടുവാൻ കഴിയുമെന്ന് അദ്ദേഹം വിശ്വസിക്കുന്നു.

ഒരു പക്ഷേ, സാധാരണക്കാരായ നമ്മുടെ ഉള്ളിൽ ഒരുപാട് സംശയങ്ങൾ ഉണ്ടാകും! ഏതെങ്കിലും ഒരു മതം മതിയല്ലോ! എന്തിനാണ് ക്രിസ്ത്യാനി എന്നറിയപ്പെടുന്നത്? എന്നാൽ ഒസ്താത്തിയോസ് തിരുമേനിയുടെ ചിന്ത സ്നേഹം എന്ന വലിയ മൂല്യമുണ്ടെങ്കിൽ, സ്നേഹം എന്ന വലിയ സാധ്യതയുണ്ടെങ്കിൽ, മതചിന്തകളെ മറികടക്കുന്ന നിലയിൽ മനുഷ്യനെ കാണുവാൻ കഴിയും എന്നാണ്. അതുകൊണ്ട് ഒരു വ്യക്തിയുടെ മതബോധം അപ്രസക്തമാകുന്നില്ല, അത് അസ്ഥാനത്താകുന്നുമില്ല, അതിന്റെ പ്രായോഗികതയ്ക്ക് ഭംഗം വരുന്നുമില്ല. ഒരു ക്രിസ്ത്യാനി യഥാർത്ഥ ക്രിസ്ത്യാനിയായി ക്രിസ്തുയേശുവിലൂടെ അനുഭവിച്ച ദൈവസ്നേഹത്തെ തിരിച്ചറിയുമ്പോഴാണ് ഇസ്ലാമിനെ സ്നേഹിക്കുവാൻ കഴിയുന്നത്, ഹൈന്ദവനെ സ്നേഹിക്കുവാൻ കഴിയുന്നത്; യഥാർത്ഥമായി ഹൈന്ദവനെ സ്നേഹിക്കുവാൻ ഒരു ക്രിസ്ത്യാനിയ്ക്ക് കഴിയണമെങ്കിൽ ആ ക്രിസ്ത്യാനി ആദ്യം ഒരു യഥാർത്ഥ ക്രിസ്ത്യാനി ആകണം. ക്രിസ്തു യേശുവിലൂടെ വെളിവായ ദൈവസ്നേഹത്തെ വാരിപ്പുണരാൻ കഴിയണം. ഈ മതാതീതദർശനത്തിന് ഈ നൂറ്റാണ്ടിൽ പ്രത്യേകിച്ച് മതസാംസ്കാരിക-ഭാഷാ ബഹുസ്വരങ്ങൾ, നിലനില്ക്കുന്ന ഭാരതം പോലെയുള്ള ഒരു സമൂഹത്തിൽ ഏറെ പ്രസക്തിയുണ്ട്. നിൽക്കുന്നിടത്ത് ശക്തമായി നിൽക്കുവാനുള്ള നിലപാട് സ്വീകരിക്കുകയും, ചവിട്ടി നിൽക്കുന്ന ഭൂമികയ്ക്ക് കോട്ടം തട്ടാതെ, കാലടികൾ ഇടറാതെ, അയൽക്കാരനെ കാണുവാനും, അയൽക്കാരനും കാലുറപ്പിക്കുവാൻ അവകാശമുണ്ടെന്ന് തിരിച്ചറിയാനും സാധിക്കണം. അതാണ് നമ്മുടെ രാഷ്ട്രം ആഗ്രഹിക്കുന്ന ശ്രേഷ്ഠമായ ജീവിതശൈലി. ഇതാണ് ഒസ്താത്തിയോസ് തിരുമേനി ഉയർത്തിക്കാട്ടുന്ന മതാതീതദർശനം.

**ഉപസംഹാരം**

മനുഷ്യരിലാണ് ദൈവത്തിന്റെ രൂപവും സാദൃശ്യവും ഒസ്താത്തിയോസ് തിരുമേനി കാണുന്നത്. മനുഷ്യനിൽ ദൈവത്തിന്റെ രൂപവും സാദൃശ്യവും നിലനിൽക്കുന്നതു കൊണ്ടാണ് മനുഷ്യനെ സ്നേഹിക്കുവാൻ, വേദനിക്കുന്നവന്റെ കണ്ണുനീരൊപ്പുവാൻ ആ ജീവിതം വളരെയേറെ ശ്രദ്ധിച്ചത്. സഭയുടെ മിഷൻ പ്രവർത്തനങ്ങൾക്ക് പുതിയ ഊടും ഭാവവും നൽകിയ ആളാണ് ഒസ്താത്തിയോസ് തിരുമേനി. അവിടെയെല്ലാം അദ്ദേഹം ആഗ്രഹിച്ചത് 'മനുഷ്യനെ സ്നേഹിക്കുക' എന്നതാണ്. മനുഷ്യനെ അണിയിക്കുവാൻ പുഷ്പഹാരം അദ്ദേഹം കോർത്തുകൊണ്ടിരിക്കുകയാണ്, അതു കോർത്തിണക്കുന്നതിനുള്ള മൃദുവായ നൂലാണ് അദ്ദേഹത്തിനു സ്നേഹം എന്ന സത്യം. ഈ സ്നേഹത്തിൽ മതങ്ങളെ കോർത്തിണക്കിക്കൊണ്ട് അദ്ദേഹം മനുഷ്യനന്മയ്ക്ക് വേണ്ടി പ്രവർത്തിച്ചു. ■

# വെരി. റവ. അലക്സന്ത്രയോസ് കോർ എപ്പിസ്ക്കോപ്പാ (ചാണ്ടിയച്ചൻ) (1935 – 1989)

അനശ്വര ഓർമ്മകളുടെ
25-ാം വാർഷികം, 19-02-2014

**മലബാർ ഭദ്രാസനത്തിന്റെ വടക്കൻ പ്രദേശങ്ങളായ കണ്ണൂർ, കാസർഗോഡ് ജില്ലകളിൽ ആത്മീയ തേജസ്സ് നിറച്ച ചാണ്ടിയച്ചൻ വിശ്വാസികൾക്ക് ഒരു മാർഗ്ഗദീപമായി അവരുടെ ഹൃദയങ്ങളിൽ എന്നെന്നും ജീവിക്കുന്നു.**

...നർക്കിലക്കാട്, കരുവകയം, കോഴിച്ചാൽ, ഏറ്റുകുടുക്ക, തണ്ണീർപന്തൽ, അരീപ്രോഡ്, അരവഞ്ചാൽ എന്നിങ്ങനെ പത്തോളം പള്ളികൾ സ്ഥാപിച്ചു. സഭയ്ക്ക് ഒരു നെടുംതൂണായി അഭിമാനസ്തംഭമായി പ്രവർത്തിച്ച അദ്ദേഹം ആത്മീയവും, സാമൂഹ്യവും, സാംസ്ക്കാരികവും, കാർഷികവുമായ വിവിധ മേഖലകളിൽ തന്റെ വ്യക്തിമുദ്ര പതിപ്പിച്ചു. മലങ്കര സഭാ മാനേജിംഗ് കമ്മിറ്റി അംഗം, ഗവേണിംഗ് ബോർഡ് അംഗം, സൺഡേസ്ക്കൂൾ ഡയറക്ടർ മർത്തമറിയം സമാജം ഡയറക്ടർ എന്നീ നിലകളിൽ സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചു. ഈ സേവനങ്ങളെ മാനിച്ച് 1984-ൽ മലബാർ ഭദ്രാസനാധിപനായിരുന്ന തോമസ് മാർ തീമോത്തിയോസ് തിരുമേനി അദ്ദേഹത്തിന് കോർ എപ്പിസ്ക്കോപ്പ സ്ഥാനം നല്കി.

33 വർഷം കോട്ടമല എം.ജി.എം. യു.പി. സ്കൂളിൽ ഹെഡ്മാസ്റ്ററായി ജോലി ചെയ്തു. സ്ക്കൂളിന്റെ അസൂയവഹമായ പുരോഗതി അച്ചന്റെ ആത്മാർത്ഥ സേവനത്തിന്റെ മറ്റൊരു ഉദാഹരണമാണ്. പാഠ്യപാഠ്യേതര വിഷയങ്ങളിൽ സ്ക്കൂളിനെ മുൻപന്തിയിലെത്തിയിക്കുവാൻ തന്റെ സകല കഴിവുകളും അദ്ദേഹം ഈ വിദ്യാലയത്തിൽ പ്രയോജനപ്പെടുത്തി.

മലബാറിലെ കുടിയേറ്റ കർഷകരിൽ നിന്ന് അജ്ഞാനാന്ധകാരം അകറ്റുവാനും അവരിൽ ആത്മീയ ചൈതന്യം നിറയ്ക്കുവാനും തന്റെ ജീവിതം ഉഴിഞ്ഞുവെച്ച ചാണ്ടിയച്ചന്റെ പുഞ്ചിരി തൂകുന്ന ശാന്തമായ മുഖം അവർക്ക് എന്നെന്നും ഒരു പ്രചോദനമായിരുന്നു. 53 വർഷം മാത്രമേ അദ്ദേഹം ജീവിച്ചിരുന്നുള്ളൂ എങ്കിലും സഭയോടും സമൂഹത്തോടും കുടുംബത്തോടും അതുപോലെ താൻ സ്നേഹിച്ചിരുന്ന തന്റെ ശിഷ്യ സമൂഹത്തോടും തനിക്കുള്ള കടപ്പാടുകൾ അങ്ങേയറ്റം ആത്മാർത്ഥമായി അദ്ദേഹം പൂർത്തിയാക്കി. മലമേൽ കൊളുത്തിവെച്ച വിളക്കു പോലെ പ്രകാശം ചൊരിഞ്ഞിരുന്ന ആ ദിവ്യ തേജസ് അണഞ്ഞു പോയിട്ട് 25 വർഷമായി എങ്കിലും ഏവരുടെയും ഹൃദയത്തിൽ അദ്ദേഹത്തെക്കുറിച്ചുള്ള നല്ല സ്മരണകൾ മായാതെ, മങ്ങാതെ എന്നെന്നും പ്രകാശിക്കും എന്നതിന് യാതൊരു സംശയവുമില്ല. ■



ആചാര്യേശാ മശിഹാ കൂദാശകളർപ്പി-
ച്ചോരീ ആചാര്യനേകുക പുണ്യം
നാഥാ സ്തോത്രം

**19-02-2014 ഞായറാഴ്ച
ബഹു. സക്കറിയ റമ്പാച്ചൻ
നർക്കിലക്കാട്ട് സെ. മേരീസ്
ഓർത്തഡോക്സ് പള്ളിയിൽ
വി. കുർബ്ബാന അർപ്പിക്കുന്നതാണ്.**

*മക്കൾ:*

**ഉഷാ സൂസ്സൻ അലക്സ്
പുഷ്പാ സൂസ്സൻ അലക്സ്
ഷിബു കുര്യാക്കോസ്**

# സെന്റ് ഗ്രിഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് മഹാ ഇടവക - കുവൈറ്റ്

## 2013-14 ലേക്കുള്ള ധനസഹായ അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു

### അപേക്ഷകരുടെ ശ്രദ്ധയ്ക്ക്

**1) വീട് വെയ്ക്കുന്നതിനുള്ള ധനസഹായം**

250 sq.ft. ഉള്ള ഒരു വീടിന് 1,00,000/- രൂപാ ധനസഹായം ലഭിക്കുന്നതാണ്. സ്വന്തമായി ഭൂമിയുള്ളവരുടെ അപേക്ഷ മാത്രമേ പരിഗണിക്കു. ഉടമസ്ഥാവകാശത്തിന്റെ ശരിയായ രേഖകൾ അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. അപേക്ഷകന്റെ പേരിൽ വേറെ വീടില്ലായെന്നുള്ള സർട്ടിഫിക്കറ്റ് ഹാജരാക്കേണ്ടതാണ്.

**2) വിവാഹ ധനസഹായം**

സഹായനിധി 40,000/- രൂപാ ആയിരിക്കുന്നതാണ്. വിവാഹ ദേശക്കുറി ലഭിച്ച തിനു ശേഷം മാത്രമേ തുക ലഭിക്കയുള്ളൂ.

**3) വീട് നന്നാക്കുന്നതിനുള്ള ധനസഹായം**

സഹായനിധി സാഹചര്യം അനുസരിച്ച് പരമാവധി 20,000/- രൂപ ആയിരിക്കുന്നതാണ്.

**4) മറ്റു ധനസഹായങ്ങൾ**

മറ്റു ധനസഹായങ്ങളായ ചികിത്സാ, വിദ്യാഭ്യാസം എന്നിവയ്ക്കുള്ള അപേക്ഷയോടൊപ്പം ഇടവക വികാരിയുടെ സാക്ഷ്യപ്പെടുത്തുന്ന കത്ത്, ബന്ധപ്പെട്ട മറ്റു രേഖകൾ എന്നിവ ഹാജരാക്കേണ്ടതാണ്

### നിബന്ധനകൾ

ക്രമ നമ്പർ 1,2,3. എന്നിവയുടെ അപേക്ഷകളോടൊപ്പം ഇടവക വികാരിയുടെയും, മാനേജിംഗ് കമ്മറ്റിയംഗങ്ങളുടേയും, അതതു ഭദ്രാസന മെത്രാപ്പോലീത്തായുടെയും സാക്ഷ്യപ്പെടുത്തുന്ന കത്ത് ഹാജരാക്കേണ്ടതാണ്.

അപേക്ഷ ലഭിക്കേണ്ട അവസാന തീയതി - 31 മാർച്ച് 2014

എന്ന് ഇടവകയ്ക്കുവേണ്ടി,

**അനിൽ വർഗീസ്**
**സെക്രട്ടറി.**

അപേക്ഷ അയയ്ക്കേണ്ട വിലാസം:
St.Gregorios Indian Orthodox Maha Edavaka (B17)
P.O.Box. 80, Safat 13001, Kuwait

### ധനസഹായ അപേക്ഷാഫോറം

ഏത് സഹായത്തിന് അപേക്ഷിക്കുന്നു :- ..................

പേര്:- .................. വയസ്സ്:- ..................

വിദ്യാഭ്യാസ യോഗ്യത:- ..................

തൊഴിൽ:- ..................

മേൽവിലാസം:- ..................

..................

..................

പിൻകോഡ് :- .................. ഫോൺ :- ..................

ഇടവക:- .................. ഫോൺ :- ..................

വികാരി:- .................. ഫോൺ :- ..................

ഭദ്രാസനം:- ..................

അപേക്ഷകന്റെ പ്രതിമാസ വരുമാനം: .................. ഭൂസ്വത്ത് വിവരം :- ..................

ഇതിനുമുമ്പ് ഈ ഇടവകയിൽ നിന്ന് സഹായം ലഭിച്ചിട്ടുണ്ടോ :- ..................

ഉണ്ടെങ്കിൽ ഏതുവർഷം :- .................. എന്താവശ്യത്തിന് :- ..................

എത്ര തുക ലഭിച്ചു :- ..................

**കുടുംബാംഗങ്ങളുടെ പൂർണ്ണ വിവരം**

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ്സ് | തൊഴിൽ | വാർഷിക വരുമാനം |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |
| | | | | |

അപേക്ഷകന്റെ ഒപ്പ് .................. തീയതി ..................

Exclusive

# രീതി ശാസ്ത്രവും ഐഡന്റിറ്റി ക്രൈസിസും


■ സഭാതർക്കത്തിനു പരിഹാരം അനുരഞ്ജന ചർച്ച

സുറിയാനി സഭകൾ പാത്രിയർക്കീസിന്റെ കീഴിൽ വരണം: മാർത്തോമ്മാ മെത്രാപ്പോലീത്ത

■ ഫാ. പി.കെ. ഗീവർഗീസ്, കല്ലൂപ്പാറ

"സിറിയൻ പാരമ്പര്യമുള്ള സഭകൾ ഒരുമിച്ചു നിൽക്കണമെന്ന് പറയുന്നതിൽ തെറ്റു കാണുന്നില്ല" (ന്യൂ വിഷൻ, ഡിസം. 2013) എന്ന റവ. സണ്ണി ജോർജിന്റെ ലേഖനം വായിച്ചു. ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണമായ 'മലങ്കരസഭ' മാസികയിൽ ഡോ. കുര്യൻ തോമസ് എഴുതിയ ലേഖനത്തിന്റെ പ്രതികരണമായിരുന്നു അത്. കുര്യൻ തോമസിന്റെ രീതി ശാസ്ത്രത്തെ ചോദ്യം ചെയ്തുകൊണ്ടാണ് അതിന്റെ തുടക്കം. ഒരു സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണത്തിൽ വന്ന ലേഖനത്തിന് സ്വന്ത സഭയുടെ പ്രസിദ്ധീകരണത്തിലോ, ലേഖനം വന്ന മാസികയിലോ പ്രതികരണം എഴുതുന്നതിനു പകരം, ആ ലേഖനം വായിച്ചിട്ടില്ലാത്ത ഭൂരിപക്ഷത്തിനു മുമ്പാകെ, മറ്റൊരു പ്രസിദ്ധീകരണത്തിൽ, പ്രതികരണം എഴുതിയതിന്റെ രീതിശാസ്ത്രവും ഉദ്ദേശശുദ്ധിയും വ്യക്തമല്ല...

...രീതി ശാസ്ത്രത്തിൽ ആരംഭിച്ച് ഐഡന്റിറ്റി ക്രൈസിസിൽ അവസാനിച്ച ലേഖനത്തിൽ, കുര്യൻ തോമസിന്റെ ലേഖനം വസ്തുതാപരമല്ലന്നും സെൻസേഷണലാണെന്നുമാണ് ആക്ഷേപം. ആ ലേഖനം എഴുതുന്നതിനു മുമ്പ് ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്ത തന്റെ സഭയുടെ പ്രതിനിധി സമ്മേളനത്തിൽ നടത്തിയ അദ്ധ്യക്ഷ പ്രസംഗം അന്വേഷിക്കേണ്ടതായിരുന്നു പോലും. എന്താണ് കോലഞ്ചേരിയിൽ നടന്നത്. കോലഞ്ചേരി പള്ളിയിൽ അവകാശം സ്ഥാപിക്കുന്നതിന് പാത്രിയർക്കീസ് വിഭാഗം കോടതിയിൽ പോയിയെങ്കിലും പരാജയപ്പെട്ടു. ഹൈക്കോടതിയിൽ അപ്പീൽ നല്കി അവിടെയും പരാജയപ്പെട്ടു. 'കോടതിവിധി' അംഗീകരിക്കുകയില്ലായെന്ന് അവരുടെ ഒരു മെത്രാച്ചൻ ടെലിവിഷൻ ചർച്ചയിൽ പരസ്യമായി പറഞ്ഞു. അങ്ങനെ പള്ളിമുറ്റത്ത് പന്തൽകെട്ടി ഉപരോധം തുടങ്ങി. തർക്കമുണ്ടായാൽ കോടതിയിൽ പോകാം, വിധിയിൽ ആക്ഷേപമുണ്ടായാൽ അപ്പീലിന് പോകാം. ഇതെല്ലാം പരാജയപ്പെട്ടിടത്ത് കയ്യേറ്റ ശ്രമം നടക്കുമ്പോൾ മാർത്തോമ്മാ മെത്രാപ്പോലീത്ത അവിടെ പോയത്, തന്റെ സഭയുടെ പ്രതിനിധി സമ്മേളനത്തിലെ അദ്ധ്യക്ഷപ്രസംഗത്തിന്റെ അടിസ്ഥാനത്തിൽ 'യാക്കോബായ സഭയുമായി ചേർന്ന് പ്രവർത്തിക്കാനാണെന്ന്' സണ്ണിയച്ചന്റെ വാദം സാധൂകരിക്കുന്നു-അത് അപഹാസ്യമല്ലേ?

ചരിത്ര ഗതിയിൽ വഞ്ചിച്ചവരും ഇറങ്ങിപ്പയവരും ഒക്കെ ഒന്നിച്ചു നിന്നു ഞെരുക്കുമ്പോൾ, അത് അസഹനീയമാകുമ്പോഴെങ്കിലും പ്രതികരിക്കുവാൻ നിർബന്ധിതമാകും. അതു മാത്രമാണ് കുര്യൻ തോമസ് ചെയ്തത്. ഒരു കാര്യം എടുത്തു പറയട്ടെ; ഓർത്തഡോക്സ് സഭ തർക്ക പരിഹാരത്തിന് വ്യവസ്ഥാപിത മാർഗ്ഗങ്ങൾ എന്നും സ്വീകരിച്ചിട്ടുണ്ട്. വിധികൾക്കു മേൽ അപ്പീൽ പോയിട്ടുണ്ട്. അനുകൂല വിധികൾ ഭരണ സംവിധാനം അട്ടിമറിക്കാൻ ശ്രമിച്ചപ്പോഴൊക്കെ അവ നടത്തിക്കിട്ടുവാൻ ഉപവാസവും മാർച്ചുകളും നടത്തിയിട്ടുണ്ട്. എന്നാൽ കോടതി വിധി വിപരീതമാകുമ്പോൾ അത് അംഗീകരിക്കുകയില്ലായെന്നു പ്രഖ്യാപിച്ച് ഏതെങ്കിലും ഒരു പള്ളി കയ്യേറിയതായ ചരിത്രമില്ല.

ജോസഫ് മാർത്തോമ്മാ മെത്രാപ്പോലീത്തായുടെ ഈ ദൃശ്യ സമീപനം ആദ്യത്തേതല്ല. ഇതിനു മുമ്പും ഈ അധിക്ഷേപത്തിന് അദ്ദേഹം ശ്രമിച്ചിട്ടുണ്ട്. അതിന്റെ കൃത്യമായ ഉദാഹരണമാണ് 2010 ജൂലൈ 1-ലെ 86-ാം നമ്പർ കല്പന 175 വർഷങ്ങൾക്കു മുമ്പ് മലയാളത്തിൽ 'പ്രൊമിയോൻ-സെദറാ' ചൊല്ലിയതിന്റെ വാർഷീകമാണ് വിഷയം. മാർതോമ്മാ സഭയുടെ നവോത്ഥാനത്തിന് അത് ആരംഭം കുറിച്ചുവെന്ന് പറഞ്ഞാൽ കുറേക്കൂടി അംഗീകരിക്കാം. എന്നാൽ "ക്രൈസ്തവ സഭകളുടെയും ഇതര മതവിശ്വാസികളുടെയും നവോത്ഥാനത്തിന് അത് ആരംഭം കുറിച്ചു", എന്നാണ് കല്പനയിലെ വാചകം. മേൽ പറഞ്ഞ കല്പനയിൽ മെത്രാപ്പോലീത്താ തുടർന്നു പറയുന്നു: "1876-ൽ മലങ്കര പാരമ്പര്യത്തിലുള്ളവർ രണ്ടായി പിരിഞ്ഞു. മലങ്കര യാക്കോബായ സുറിയാനി സഭയെന്നും മലങ്കര മാർതോമാ സുറിയാനി സഭയെന്നും. സംവത്സരങ്ങൾ പിന്നിട്ട് മലങ്കരയിൽ കാതോലിക്കാ സ്ഥാപനം 1912-ൽ ഉളവായതോടുകൂടി മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയും രൂപം കൊണ്ടു. ഈ ചരിത്രപരമായ വഴിത്തിരുവുകൾക്ക് രൂപം കൊടുത്തത് അബ്രഹാം മൽപാൻ 1835-ൽ പതിനഞ്ചു നോമ്പു വീടുന്ന ദിവസം സുറിയാനി തക്സാ നോക്കി മലയാളത്തിൽ പ്രൊമിയോനും സെദറായും ചൊല്ലിയ ആ മഹത് സംഭവമത്രെ. 1835-ലെ ഈ 'മലയാള പ്രയോഗം' നടന്നില്ലായിരുന്നുവെങ്കിൽ 1912-ൽ കാതോലിക്കേറ്റിന്റെ സ്ഥാപനം ഉണ്ടാകുമായിരുന്നില്ല. അല്ലേ? ഒന്നുകൂടി, 1912-ൽ കാതോലിക്കേറ്റിന്റെ സ്ഥാപനത്തോടുകൂടിയാണ് മലങ്കര ഓർത്തഡോക്സ് സഭ രൂപം കൊണ്ടതെങ്കിൽ ടി സ്ഥാപനത്തിനു നേതൃത്വം നൽകിയ വട്ടശ്ശേരിൽ തിരുമേനിയും അദ്ദേഹത്തിന്റെ മുൻഗാമി പുലിക്കോട്ടിൽ തിരുമേനിയും ഒക്കെ നയിച്ച സഭ ഏതായിരുന്നു?

ഈ വിഷയങ്ങളെക്കുറിച്ച് ശരിയായ അവബോധവും സുബോധവും ഉണ്ടാകുവാൻ മാർ ക്രിസോസ്റ്റം വലിയ തിരുമേനി മാർത്തോമ്മാ മെത്രാപ്പോലീത്താ ആയിരുന്ന കാലത്ത്

(2004) പ്രസിദ്ധീകരിച്ച "കമ്പോള സമൂഹത്തിലെ ക്രൈസ്തവ ദൗത്യം" എന്ന കൃതി പഠിക്കേണ്ടതാണ്. അതിൽ അദ്ദേഹം പറയുന്നു. "ഒരു വലിയ സഭയിൽ നിന്നുമാണ് നാം വിട്ടു പോന്നത്" (പേജ് 34). ആ പുസ്തകത്തിന്റെ 32, 33 പേജുകൾ വായിച്ച് 34-ാം പേജിലേക്ക് വരുമ്പോൾ അത് കൂടുതൽ വ്യക്തമാകുന്നു. 'നാം ഒരു വലിയ സഭയിൽ നിന്നും വിട്ടു പോന്നു എന്നത്, മേൽ പറഞ്ഞ കല്പനയിൽ പരാമർശിക്കുന്ന, 'ഒന്ന് ഒന്നിൽ നിന്നും മാറിയതല്ല, രണ്ടു വഴിത്തിരിവുകൾ ഉണ്ടായതാണ്' എന്നതിനെ എങ്ങനെ സാധൂകരിക്കുകയും സമർത്ഥിക്കുകയും ചെയ്യും. നിലനിന്നവർ ഒരേ ദൈവശാസ്ത്രത്തിൽ വിശ്വസിച്ചുകൊണ്ടു രണ്ടായി പരിഞ്ഞാൽ അത് വഴിത്തിരിവാകാം. എപ്പോഴും അല്ല താനും. നില നിന്നിരുന്ന അടിസ്ഥാന വിശ്വാസത്തെ ബാഹ്യമായെങ്കിലും ചോദ്യം ചെയ്തുകൊണ്ട് ഇറങ്ങിപ്പോകുന്നവർ, വിട്ടുപോകുകയല്ലാതെ എങ്ങനെ തുല്യപ്രാധാന്യമുള്ള വഴിത്തിരിവാകും.

ടി പുസ്തകത്തിൽ ക്രിസോസ്റ്റം തിരുമേനി പറയുന്നു, "കേരളത്തിൽ ഓർത്തഡോക്സ് പാരമ്പര്യം മാത്രമേ ഉണ്ടായിരുന്നുള്ളു" (പേജ്. 32) വെന്നും "ആരാധനാ ക്രമത്തിന്റെ ദൈവശാസ്ത്രത്തിൽ മാർതോമ്മാ സഭ ഓർത്തഡോക്സ് സഭകളിൽ നിന്നും വിഭിന്നമായിരിക്കുന്നുവെങ്കിലും പ്രോട്ടസ്റ്റന്റ് ദൈവശാസ്ത്രവുമായും സഭ പൂർണ്ണമായും താതാത്മ്യപ്പെട്ടിട്ടില്ല." (പേജ്. 41) യെന്നും.

ഒരല്പം കൂടി ആകാനുണ്ട് എന്നർത്ഥം. ആ അല്പമാണ് സണ്ണിയച്ചന്റെ പരിഭവത്തിനു കാരണമെങ്കിൽ ഐഡന്റിറ്റി ക്രൈസിസ് ഉണ്ടോയെന്ന് അന്വേഷിക്കേണ്ടതല്ലെ?

ക്രിസോസ്റ്റം തിരുമേനി തുടർന്നു പറയുന്നു, "മല്പാന്റെ നവീകരണം സഭയിൽ നിന്നിരുന്ന ദുരാചാരങ്ങൾക്കെതിരെയുള്ളതായിരുന്നു. സുചിന്തിതമായ ഏതെങ്കിലും ദൈവശാസ്ത്ര നിലപാടിൽ നിന്നുള്ളതല്ലായിരുന്നു" (പേജ്. 42). "ലൂഥറിന്റെ നവീകരണ ദൈവശാസ്ത്ര വിചിന്തനത്തിൽ നിന്ന് ഉരുത്തിരിഞ്ഞതായിരുന്നു. നമ്മുടേതാകട്ടെ സഭയിൽ നില നിന്ന ചില 'പ്രായോഗിക' സാഹചര്യങ്ങളുടെ പശ്ചാത്തലത്തിലുണ്ടായ എതിർപ്പിന്റെ പ്രസ്ഥാനമായിരുന്നു. എന്നാൽ അബ്രഹാം മൽപ്പാനേയും മറ്റും നയിച്ചത് അന്ന് നിലനിന്നിരുന്ന സാഹചര്യത്തെ ദൈവശാസ്ത്രപരമായി ഗൗരവപൂർവ്വം വിശകലനം ചെയ്തതിന്റെ ഫലമായ കാര്യങ്ങളായിരുന്നുവോ എന്ന് ഞാൻ സംശയിക്കുന്നു (പേജ്.39).

'നില നിന്നിരുന്ന ദുരാചാരങ്ങൾക്കെതിരെ' എന്നു പറയുമ്പോൾ, എന്താണ് നവീകരണം എന്ന ചോദ്യം ഉയരുന്നു. സത്തായതിലേക്ക് മടങ്ങിപ്പോകുന്നതാണ് നവീകരണം. അല്ലാതെ എലിയെ പേടിച്ച് ഇല്ലം ചുടുന്നതല്ല. മരിച്ചവർക്കു വേണ്ടിയുള്ള പ്രാർത്ഥന, യഥാർത്ഥ തലത്തിൽ നിന്നും മാറി ദുരാചാരമായി തീർന്നുവെങ്കിൽ ആ വിശ്വാസം പക്വതയോട് അനുഷ്ഠിച്ച് മാതൃക കാണിക്കുന്നതിനു പകരം എന്തു ചെയ്തു? വിശുദ്ധന്മാരുടെ സംസർഗ്ഗത്തെപ്പറ്റിയുള്ള ചോദ്യത്തിൽ ക്രിസോസ്റ്റം തിരുമേനി പറയുന്നു, "ദുഷിപ്പിന്റെ മൂർധന്യാവസ്ഥയിലാണ് നവീകരണം സംഭവിച്ചത്. അതുകൊണ്ട് മരിച്ചവരോടുള്ള സംസർഗ്ഗത്തിന്റെ എല്ലാ സാദ്ധ്യതകളും തിരസ്ക്കരിച്ചുകൊണ്ട് ഒരറ്റത്തുനിന്നും മറ്റേറ്റത്തേക്കു മാറുകയാണുണ്ടായത് (പേജ്. 41) വീണ്ടും ഐഡന്റിറ്റിയുടെ ഒരു ചോദ്യം. ഒരറ്റത്തുനിന്ന് വിശ്വാസത്തിൽ മറ്റെ അറ്റത്തേക്കു മാറിയാൽ പിന്നെ എന്തു സുറിയാനി പാരമ്പര്യം?

ഇവിടെ ക്രിസോസ്റ്റം തിരുമേനി അന്നത്തെ സഭയെക്കുറിച്ച് പറയുന്നത് 'ദുഷിപ്പിന്റെ മൂർധന്യാവസ്ഥയിൽ' എന്നാണ്. നവീകരണ കാലഘട്ടത്തിലെ അതേ സഭയെക്കുറിച്ച്, "കോവൂരച്ചൻ സ്മരിക്കപ്പെടുന്നു" എന്ന ലേഖനത്തിൽ ജസ്റ്റീസ് കെ.റ്റി. തോമസ് പറയുന്നു: "മലങ്കര യാക്കോബായാ സഭയിലുണ്ടായ നവീകരണ കാലഘട്ടത്തിൽ ആ സഭ അതിന്റെ യശ്ശസിന്റെ ഔന്നത്യത്തിൽ പരിലസിച്ചുകൊണ്ടിരുന്നപ്പോഴാണ് ആ സഭയിലെ ഒന്നാം നിരയിൽ പ്രശോഭിക്കുവാൻ വേണ്ടുന്ന എല്ലാ സാദ്ധ്യതകളേയും ത്യജിച്ചുകൊണ്ട് കോവൂരച്ചൻ വലിയ ബലാരിഷ്ടതകളിൽ കൂടി കടന്നു പൊയ്ക്കോണ്ടിരിക്കുന്ന മാർതോമ്മാ സഭയുടെ പട്ടക്കാരൻ ആകുവാൻ തീരുമാനിച്ചത് (ന്യൂ വിഷൻ p.12, dec. 2013). ഒരേ സഭയുടെ രണ്ടുജ്ജ്വല വ്യക്തികൾ-ഒരാൾ പറയുന്നു, 'അത് ദുഷിപ്പിന്റെ മൂർധന്യാവസ്ഥയിലായിരുന്നു; അപരൻ പറയുന്നു, അത് യശ്ശസ്സിന്റെ ഔന്നത്യത്തിലായിരുന്നു. വിശ്വാസം ദുരാചാരമായി മാറി, ആരാധനയിൽ ശവമായി മാറിയ സഭ എങ്ങനെ യശസ്സിന്റെ ഔന്നത്യത്തിലാകും. അവരവരുടെ ആശയങ്ങൾ സാധൂകരിക്കാൻ പറഞ്ഞുപോയതെന്ന് എന്നു പറഞ്ഞൊഴിയാനാകുമോ? ഇവിടെ രീതിശാസ്ത്രത്തിന്റെ പിശകും ഐഡന്റിറ്റി ക്രൈസിസും ഉണ്ടോ?.

ചരിത്രഗതിയിൽ ഏറെ ക്ഷതങ്ങളും മുറിവുകളും ഏറ്റുവാങ്ങിയ സഭയാണ് ഓർത്തഡോക്സ് സഭ. ആ അർത്ഥത്തിൽ മാതൃത്വത്തിന്റെ വേദന അതു പേറുന്നു. ഈ വേദനകൾ കാലാകാലങ്ങളിൽ സൃഷ്ടിച്ചവർ തന്നെ ഇന്നും അതിനെ ഞെരുക്കുകയും അതനുഭവിക്കുന്ന വേദനയെ ഐഡന്റിറ്റി ക്രൈസിസ് എന്ന് വിശേഷിപ്പിക്കുകയും ചെയ്യുമ്പോഴും അതിന്റെ പ്രത്യാശയ്ക്ക് ഭംഗം വരുന്നില്ല. കാരണം കർത്താവു പറയുന്നു, "ലോകത്തിൽ നിങ്ങൾക്ക് കഷ്ടം ഉണ്ട്; എങ്കിലും ധൈര്യപ്പെടുവിൻ; ഞാൻ ലോകത്തെ ജയിച്ചിരിക്കുന്നു" (യോഹ. 16:13). ■

## പിതാക്കന്മാരുടെ ഓർമ്മ



പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത
(80-ാം ഓർമ്മ) ഫെബ്രു.- 23,
**(കോട്ടയം പഴയ സെമിനാരി)**



ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത
(2-ാം ഓർമ്മ) ഫെബ്രു.- 16,
**(മാവേലിക്കര സെ. പോൾസ് ചാപ്പൽ)**



തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ
(6-ാം ഓർമ്മ) ഫെബ്രു.- 23,
**(ദേവലോകം കാതോലിക്കേറ്റ് അരമന)**



അമ്പാട്ട് ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത
(123-ാം ഓർമ്മ) മാർച്ച് 9,
**(അങ്കമാലി ചെറിയ പള്ളി)**

# അരുൺ ജേക്കബ് യു. എൻ. സിവിൽ സർവീസിലേക്ക്

**'ദൈവാനുഗ്രഹം, പ്രോത്സാഹനം, നിശ്ചയദാർഢ്യം, കഠിനാധ്വാനം എന്നിവ ഉണ്ടെങ്കിൽ ഏതു സ്വപ്നവും യാഥാർഥ്യമാകും'- ഐക്യരാഷ്ട്ര സംഘടനയുടെ സിവിൽ സർവീസിലേക്ക് തിരഞ്ഞെടുക്കപ്പെട്ട അരുൺ ജേക്കബ് പറഞ്ഞു:**

..."മനസ്സിനിഷ്ടപ്പെട്ട വിഷയങ്ങൾ കണ്ടെത്തുക. അത് പഠനത്തെ ആഹ്ലാദകരമാക്കും. പരീക്ഷകൾ ആയാസരഹിതമായി നേരിടുവാൻ കഴിയും. വിജയത്തിന്റെയും ജീവിതത്തിന്റെയും പുതിയ മേഖലകൾ എത്തിപ്പിടിക്കാം.

### പഠന മേഖല എങ്ങനെ കണ്ടെത്തും

വിദ്യാർത്ഥികളുടെ അഭിരുചിയാണ് പ്രാധാന്യം. പഠനമേഖലയുടെ തിരഞ്ഞെടുപ്പും സാധ്യതകളും സ്വയമായി കണ്ടെത്തിയാൽ എല്ലാം എളുപ്പമാകും.

താല്പര്യമുള്ള മേഖല തിരിച്ചറിഞ്ഞാൽ അതിനുള്ള പിന്തുണ മാതാപിതാക്കളും അധ്യാപകരും നൽകണം. പഠനത്തിന്റെ മികവും സാധ്യതകളും ഇരുദിശകളിലേക്കുള്ള പ്രക്രിയയാണ്. അഭിരുചി മാതാപിതാക്കളോട് പങ്കിടണം. അവർ അതിനെ സ്വാഗതം ചെയ്യുകയും പ്രോത്സാഹിപ്പിക്കുകയും വേണം. ഇത്തരം ഇടപെടൽ സൗഹൃദത്തിന്റെതും സ്നേഹത്തിന്റെതും ആകണം. ഇത് പഠനത്തെ പ്രചോദിപ്പിക്കും.



### പഠന മാതൃക എങ്ങനെ...

പുസ്തകങ്ങളിൽ നിന്നുള്ള അറിവിനെ സാമൂഹിക സാഹചര്യങ്ങളുമായി ചേർത്തു പഠിക്കുമ്പോഴാണ് അവ ഹൃദയത്തിൽ പതിയുന്നത്. സമൂഹിക-രാഷ്ട്രീയ മാറ്റങ്ങൾ തിരിച്ചറിയുവാനും അവ സ്വയമായി അപഗ്രഥിക്കുവാനുമുള്ള കരുത്ത് ഉണ്ടാകണം.

'ചോദ്യങ്ങൾ ചോദിക്കുക' എന്നത് പഠനപ്രക്രിയയിൽ ഏറ്റവും പ്രാധാന്യം അർഹിക്കുന്നു. ചോദ്യങ്ങൾക്ക് അധ്യാപകർ ഉത്തരം നൽകും. കൂടുതൽ വായനയ്ക്ക് പുസ്തകങ്ങൾ റഫർ ചെയ്യുവാൻ ആവശ്യപ്പെടുമ്പോൾ അവ കണ്ടെത്തി സ്വയം പഠിക്കുവാൻ കഴിയണം. ക്ലാസ്സിലെ പഠനങ്ങളും പാഠപുസ്തകങ്ങളും വിഷയത്തിന്റെ അടിത്തറ മാത്രം. അവ വികസിപ്പിക്കേണ്ടത് സ്വന്തമായ അന്വേഷണത്തിൽക്കൂടിയാണ്.

വിവിധ മാതൃകകൾ ഉണ്ടെങ്കിലും 'സ്വന്തമായ മാതൃക' വളർത്തുന്നതാണ് ഉത്തമം. സമയം കൃത്യമായി ഉപയോഗപ്പെടുത്തി ലക്ഷ്യത്തിൽ എത്തണം.

### പഠനത്തിൽ പ്രോത്സാഹനങ്ങൾ...

പഠന പ്രക്രിയയെ മാതാപിതാക്കൾ പ്രോത്സാഹിപ്പിക്കണം. സനേഹിതരും ഗുരുക്കന്മാരും എല്ലാം പ്രോത്സാഹിപ്പിക്കണം. എന്നാൽ പ്രോത്സാഹനം മാത്രം പോരാ. 'പഠിക്കുക' എന്നത് സ്വന്തം ഉത്തരവാദിത്തമായി കരുതണം. ഉത്തരവാദിത്വബോധത്തോടെ പഠിക്കുമ്പോൾ വീട്ടിലും സ്ക്കൂളിലും/ കോളജിലും ലഭിക്കുന്ന സമയം പരമാവധി പ്രയോജനപ്രദമാക്കുവാൻ കഴിയും.

പഠന ലക്ഷ്യങ്ങൾ കൃത്യമായി കണ്ടെത്തുക. അവ ലക്ഷ്യത്തിൽ എത്തിച്ചേരുന്നുവോ എന്ന് സ്വയം പരിശോധിക്കുക. തെറ്റുകൾ തിരുത്തി കൂടുതൽ ആത്മവിശ്വാസത്തോടെ പഠനത്തെ മെച്ചപ്പെടുത്തുക എന്നിവ ക്രമമായി ശ്രദ്ധിക്കണം. പഠനത്തിൽ 'സ്വന്തമായ രീതിശാസ്ത്രമാണ്' ഏറ്റവും പ്രയോജനപ്പെടുന്നത്.

### പഠന പ്രക്രിയയിൽ മാധ്യമങ്ങൾ എങ്ങനെ ഇടപെടുന്നു...

വിദ്യാർത്ഥികളെ സ്വാധീനിക്കുന്ന മാധ്യമങ്ങളിൽ പ്രധാനം ടെലിവിഷനാണ്. ഇഷ്ടമുള്ള ചാനലുകൾ വിദ്യാർത്ഥികൾക്ക് കാണുവാൻ അവസരം ഉണ്ടാകണം. തീർച്ചയായും ന്യൂസ് ചാനലുകൾ കാണുകയും വിശകലനങ്ങൾ മനസ്സിലാക്കുകയും വേണം. കുട്ടികളെ കൂട്ടിൽ ഇട്ട് വളർത്തുന്ന രീതിയോട് യോജിക്കുവാൻ കഴിയില്ല. രാഷ്ട്രീയ സാമൂഹിക അവബോധം വളരെ ചെറുപ്പത്തിൽ തന്നെ വളർത്തണം.

എന്നാൽ ഇന്ന് ടെലിവിഷനേക്കാൾ ശക്തം ഇന്റർനെറ്റാണ്. അനന്ത സാധ്യതകളാണ് വിദ്യാഭ്യാസ പ്രക്രിയയിൽ ഇന്റർ നെറ്റ് പ്രദാനം ചെയ്യുന്നത്. ഏതു തരം പരീക്ഷയുടെയും അനവധിയായ ചോദ്യങ്ങളും വിശകലനങ്ങളും

ഇതിൽ ലഭ്യമാണ്. രാജ്യാന്തര തലത്തിലുള്ള മത്സര പരീക്ഷകളുടെ ബ്ലോഗുകൾ ഇന്റർനെറ്റിൽ ഉണ്ട്. ഇതിൽ മാതൃകാ ചോദ്യങ്ങളും ഉത്തരങ്ങളും ധാരാളം കാണാം. വിദ്യാർത്ഥികളും പരിചയസമ്പന്നരായ അദ്ധ്യാപകരും എഴുതുന്ന വിശകലനങ്ങൾ വളരെ പ്രയോജനകരമാണ്.

എന്നാൽ ഇന്റർനെറ്റും ടെലിവിഷൻ ചാനലുകളും വളരെ അപകടകാരികളുമാണ്. ഇവയിലെ നന്മയും തിന്മയും തിരിച്ചറിയുവാനുള്ള പക്വത ഉണ്ടാകണം. അതിന് ആവശ്യമായ ബോധനം മാതാപിതാക്കളും അദ്ധ്യാപകരും നൽകണം. മാധ്യമങ്ങളുടെ ഗുണപരമായ വിനിയോഗത്തെക്കുറിച്ച് സ്കൂൾ അധ്യാപകരും രക്ഷിതാക്കളും ആവശ്യമായ സന്ദർഭങ്ങളിൽ കൃത്യമായി ഉപദേശിക്കണം. ആവശ്യമെങ്കിൽ നിയന്ത്രണങ്ങളും ഉണ്ടാകണം. ഇവയുടെ അനന്ത സാധ്യതകളെ ഗുണപരമായി പ്രയോജനപ്പെടുത്തുവാനുള്ള കഴിവാണ് വിദ്യാർത്ഥികൾ ആർജ്ജിക്കേണ്ടത്.

**പഠനവും ആത്മീയതയും എങ്ങനെ...**

വിദ്യാർത്ഥികൾ ആത്മീയതയിൽ ഉറച്ചിരിക്കണം. അത് സ്വഭാവത്തിന്റെ ഭാഗമാണ്. വളർച്ചയുടെ ഓരോ ഘട്ടത്തിലും ആത്മീയതയുടെ മികവ് പ്രതിഫലിക്കണം. ബൗദ്ധികവും വൈകാരികവുമായ തലങ്ങൾക്കൊപ്പം പ്രാധാന്യം ഉള്ളതാണ് ആത്മീയത (Spiritual Quotient).

മതജീവിതവും സഭാവിശ്വാസവും തിരസ്ക്കരിച്ചുള്ള പഠനത്തോട് അനുകൂലിക്കുന്നില്ല. ഇവ എല്ലാം ഒരുമിച്ച് കൊണ്ടുപോകുവാൻ കഴിയണം. സ്കൂൾ പഠനത്തോടൊപ്പം സൺഡേസ്ക്കൂൾ അഭ്യസനവും ഭംഗിയായി പൂർത്തിയാക്കണം. സൺഡേസ്ക്കൂൾ പഠിച്ചാൽ പോരാ ഉന്നത വിജയങ്ങൾ കരസ്ഥമാക്കണം. മതപ്രബോധനങ്ങൾ ആത്മീയതയും ദൈവാശ്രയവും ആത്മവിശ്വാസവും വർദ്ധിപ്പിക്കും.

**യു.എൻ. സിവിൽ സർവീസിലേയ്ക്ക്...**

ഐക്യരാഷ്ട്ര സംഘടന നടത്തുന്ന സിവിൽ സർവീസ് പരീക്ഷയാണിത്. ദീർഘമായ എഴുത്തു പരീക്ഷകളും അഭിമുഖവും ഉണ്ട്. ചോദ്യങ്ങൾ എവിടെ നിന്ന് എന്ന് നിശ്ചയമില്ല. എന്തും ചോദിക്കാം. പത്രവാർത്ത കണ്ടാണ് അപേക്ഷിച്ചത്.



ദൈവകൃപയും മാതാപിതാക്കളുടെ പ്രോത്സാഹനവുമാണ് വിജയത്തിൽ എത്തിച്ചത്. പഠനത്തിൽ പ്രോത്സാഹിപ്പിച്ച ഗുരുക്കന്മാരേയും സ്നേഹിതരേയും നന്ദിയോടെ സ്മരിക്കുന്നു.

ഐക്യരാഷ്ട്ര സംഘടനയുടെ സെക്രട്ടറിയേറ്റിന്റെ ഭാഗമായി വിവിധ സ്ഥലങ്ങളിൽ നിയമിക്കും. ജനീവയിലെ യു.എൻ. വാണിജ്യ വികസന കാര്യാലയത്തിൽ അസോസിയേറ്റ് എക്കണോമിക് അഫയേഴ്സ് ഓഫീസറായാണ് ആദ്യ നിയമനം. എല്ലാം ദൈവകൃപ മാത്രം.

*- ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ*



**കോട്ടയം:** അരുൺ ജേക്കബ് ഐക്യരാഷ്ട്ര സംഘടനയുടെ (യു. എൻ) സിവിൽ സർവീസിലേക്ക് തിരഞ്ഞെടുക്കപ്പെട്ടു. യു. എൻ സിവിൽ സർവീസ് പരീക്ഷയായ 'യംഗ് പ്രൊഫഷണൽസ് പ്രോഗ്രാമിൽ' പങ്കെടുക്കുവാൻ ഇന്ത്യ ഉൾപ്പെടെ എൺപത്തൊന്ന് രാജ്യങ്ങൾക്കാണ് അവസരം ലഭിച്ചത്. ഓരോ വർഷവും ലോകരാഷ്ട്രങ്ങൾക്ക് മാറിമാറിയാണ് അവസരം ഉണ്ടാകുന്നത്. ആഗോളതലത്തിൽ നാല്പത്തിഓരായിരത്തിലധികം അപേക്ഷകരിൽനിന്ന് എഴുത്തുപരീക്ഷയും അഭിമുഖ പരിശോധനയും നടത്തി 98 പേർക്കാണ് പ്രവേശനം ലഭിച്ചത്. യു. എൻ ജനീവ ആസ്ഥാനത്തുള്ള യുണൈറ്റഡ് നേഷൻസ് കോൺഫ്രൻസ് ഓൺ ട്രേഡ് ആൻഡ് ഡവലപ്മെന്റ് ഓഫീസിലാണ് അരുൺ ജേക്കബിന്റെ ആദ്യനിയമനം.

ഡൽഹി സെന്റ് സ്റ്റീഫൻസ് കോളേജിൽ നിന്ന് എക്കണോമിക്സിൽ ഓണേഴ്സ് ഡിഗ്രിക്കുശേഷം, കേംബ്രിഡ്ജ് യൂണിവേഴ്സിറ്റിയിൽ ബിൽഗേറ്റ് സ്കോളർഷിപ്പോടെ ബിരുദാനന്തര പഠനം പൂർത്തീകരിച്ച അരുൺ ജേക്കബ് രണ്ടു വർഷം ടാൻസാനിയയിൽ പ്ലാനിങ്ങ് കമ്മീഷനിൽ യുവസാമ്പത്തിക ഉപദേഷ്ടാവായി പ്രവർത്തിച്ചു.

ഇപ്പോൾ ജനീവയിൽ പി. എച്ച്. ഡി. പൂർത്തിയാക്കുന്നു. അമേരിക്കയിലെ ഗോൾഡ്മാൻ സാക്സ് സ്ഥാപനം 2007 ൽ നടത്തിയ അന്തർദ്ദേശീയ യുവപ്രതിഭാ മത്സരത്തിൽ അരുൺ ജേക്കബ് ഗ്ലോബൽ ലീഡർഷിപ്പ് അവാർഡിന് അർഹനായി, അമേരിക്കയിൽ പ്രത്യേക പരിശീലനം നേടി.

അഖിലകേരള ബാലജനസഖ്യം മുൻ സംസ്ഥാന വൈസ് പ്രസിഡന്റായ അരുൺ ജേക്കബ് ഡോ. പി. സി. അലക്സാണ്ടർ എൻഡോവ്മെന്റ് പ്രസംഗമത്സര വിജയിയും (2003) അഖില മലങ്കര സണ്ടേസ്കൂൾ പ്രതിഭയും (2001) സി. ബി. എസ്. ഇ കലാപ്രതിഭയും (2003) ആയിരുന്നു.

കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. ജേക്കബ് കുര്യന്റെയും കോട്ടയം ബസേലിയോസ് കോളജ് പ്രൊഫസർ ലീലാ ജേക്കബിന്റെയും പുത്രനാണ്. ഏകസഹോദരി ഡോ. അന്ന ജേക്കബ്, ഭർത്താവ് ഡോ. ലിനു ഉമ്മൻ മാത്യുവിനോടും മകൾ ശ്രുതി ആൻ മാത്യുവിനോടുമൊപ്പം യു.കെയിലാണ്.

യു.എൻ. സിവിൽ സർവ്വീസ് നേടിയ അരുൺ ജേക്കബിനെ പ. കാതോലിക്കാ ബാവ അനുമോദിച്ച് കല്പനയും ഉപഹാരവും നൽകി.



# നമ്മുടെ പള്ളി നമ്മുടെ കരങ്ങളാൽ പണിതത്

## സെ. ജോൺസ് ഓർത്തഡോക്സ് പള്ളി ന്യൂയോർക്ക്





പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ



സഖറിയാസ് മാർ നിക്കോളാവോസ് മെത്രാപ്പോലീത്താ (ഭദ്രാസനാധിപൻ)



ഫാ. ഡോ. വർഗീസ് എം. ഡാനിയേൽ (വികാരി)

'ഇതു നമ്മുടെ പള്ളി' എന്ന് ആധി കാരികമായി പറയാൻ ന്യൂയോർക്കിലെ ഓറഞ്ച്ബർഗ് സെ. ജോൺസ് ഇടവകാംഗങ്ങൾക്കേ കഴിയൂ. പള്ളിക്ക് സ്ഥലം വാങ്ങുക മാത്രമല്ല, സ്വന്തം കൈകളാൽ പള്ളി പണിതെടുക്കുകയും ചെയ്ത അത്ഭുതമാണ് റോക്‌ലാൻഡ് കൗണ്ടിയിലെ ഓറഞ്ച് ബർഗിലുള്ള സെ. ജോൺസ് ഓർത്തഡോക്സ് ഇടവക വികാരിയും (ഫാ. ഡോ. വർഗീസ് എം. ഡാനിയേൽ) ഇടവകാംഗങ്ങളും ഒത്തു ചേർന്ന് പണിതെടുത്ത പള്ളി വേറെങ്ങും ഉണ്ടെന്ന് തോന്നുന്നില്ല.

ആളും അർത്ഥവും ഇടവകയിൽ നിന്നു തന്നെ വന്നതിനാൽ അതിനൊപ്പിച്ച് ചെലവ് ചുരുക്കലും ഓറഞ്ച്ബർഗിലെ ബ്ലേസ്ഡെൽ റോഡിൽ തലയുയർത്തി നിൽക്കുന്ന പള്ളി നിർമ്മാണത്തിനുണ്ടായി. പുറത്ത് കൊടുത്തിരുന്നെങ്കിൽ ആറു ലക്ഷം ഡോളറെങ്കിലും ചെലവാകുമായിരുന്നത് രണ്ടര ലക്ഷം ഡോളറിൽ സാധിച്ചു.

ആബാലവൃദ്ധം ജനങ്ങളും ഒത്തുചേർന്ന് നിർമ്മാണം പൂർത്തിയാക്കി. 78 വയസുള്ള വർഗീസ് വർക്കി മുതൽ യുവജനങ്ങളും കുട്ടികളും വരെ പണികളിൽ പങ്കെടുത്തു. ഭക്ഷണം എത്തിച്ച മാത്യു ടി. കാടുവെട്ടൂരിന് 77 വയസായി. ഭർത്താക്കന്മാർ പള്ളി പണിയുമായി വീട്ടിൽ നിന്നും അകന്നിരിക്കുമ്പോൾ കുടുംബത്തിന്റെ ചുമതല ഏറ്റെടുത്ത ഭാര്യമാരുടെ സേവനം വിലപ്പെട്ടതായിരുന്നു. പണി സ്ഥലത്തേക്ക് ഭക്ഷണം എത്തിച്ചും ഇവർ നിസ്തുല സംഭാവനകൾ നൽകി. രസകരമായിരുന്നു നിർമ്മാണത്തിലെ ഓരോ ഘട്ടങ്ങളും. ചിലപ്പോൾ താഴെ വികാരിയച്ചൻ കല്ലു ചുമക്കുമ്പോൾ മച്ചിൽ ബീം മുറിക്കുകയാവും ട്രഷറർ. സെക്രട്ടറി അപ്പോൾ പണിക്കാർക്ക് ചായയുമായി വരികയായിരിക്കും. പള്ളി കമ്മറ്റി അംഗങ്ങൾ നിലം നിരപ്പാക്കുന്ന ജോലിയിൽ. ചുരുക്കത്തിൽ എല്ലാ പണികളും ഇടവകക്കാരുടെ കൈകളിലൂടെ നടന്നു. വൈദഗ്ധ്യം വേണ്ട ജോലികൾ ചെയ്യാനും ഇടവകക്കാർ മാർഗം കണ്ടു പിടിച്ചിരുന്നു.

ഇന്റർനെറ്റിലൂടെ വേണ്ട വിവരങ്ങൾ മനസിലാക്കി, അതിനനുസരിച്ച് ചെയ്തു. ലൈസൻസ്ഡ് ട്രേഡ് വിദഗ്ധരുടെ സേവനവും ഒപ്പം ഉണ്ടായിരുന്നു. പുറത്തു കൊടുത്തിരുന്നെങ്കിൽ പതിനായിരക്കണക്കിന് ഡോളർ വേണ്ടിവരും.

രണ്ടു വർഷം കൊണ്ടാണ് പള്ളി പണി പൂർത്തിയായതെന്ന് വികാരി ഫാ. ഡോ. വർഗീസ് എം. ഡാനിയേൽ പറഞ്ഞു. 2011-ലാണ് ഒരു പഴയ കെട്ടിടമുള്ള ഒരേക്കർ സ്ഥലം 1.2 മില്യൺ കൊടുത്ത് വാങ്ങിയത്. നിലവിലുണ്ടായിരുന്ന ഈ കെട്ടിടം വിസ്തൃതമാക്കി ഉള്ളിലേക്ക് യോഗ്യമാക്കാനുള്ള ജോലികൾ 2011 ലാണ് തുടങ്ങിയത്.



തുടർച്ചയായി രണ്ടാം വർഷവും നോർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസന ബൈബിൾ ക്വിസ് കിരീടം നേടിയ സെന്റ് ജോൺസ് ടീം.



ശരാശരി ഒരു ഇടവകാംഗം 700 മണിക്കൂറെങ്കിലും നിർമ്മാണത്തിനായി പ്രവർത്തിച്ചു.

അതിലേറെ മണിക്കൂറുകൾ അദ്ധ്വാനിച്ച അനേകരും ഉണ്ട്. ഫുൾടൈം ജോലിക്കു ശേഷം വൈകുന്നേരമാണ് ഇവർ പള്ളി നിർമ്മാണ സ്ഥലത്തെത്തുക. അർധരാത്രി വരെ പണിത ശേഷം വീട്ടിലേക്കു മടങ്ങുന്ന ഇവർ രാവിലെ എഴുന്നേറ്റ് ജോലിക്ക് പോകുന്നു. തിരിച്ചു വന്നാൽ വീണ്ടും പള്ളി പണിക്ക്. അയ്യായിരം അടി ചതുരശ്ര വിസ്തീർണ്ണമുള്ള പള്ളിയിൽ 450 ലേറെ ഇരിപ്പിടങ്ങളുണ്ട്. മുകളിലത്തെ നിലയിലാണ് പള്ളി. ബേസ്മെന്റിൽ ഹാളും മറ്റു സൗകര്യങ്ങളും.

ഇടവകാംഗമായ ജോജി കൂടാരത്തിലിന്റെ ലൈസൻസിലായിരുന്നു പണികൾ. പള്ളി ട്രഷറർ ജോർജ് വർഗീസിനായിരുന്നു നിർമ്മാണത്തിന്റെ മൊത്തം ചുമതല. അദ്ദേഹത്തിന്റെ നിർദ്ദേശങ്ങൾ ഇടവകാംഗങ്ങൾ പാലിച്ചു. 'ആവോളം പറയുകയും എന്തിനെയും എതിർക്കുകയും ചെയ്യുന്ന സദാ മലയാളി രീതിയിൽ' നിന്നും തികച്ചും വ്യത്യസ്തമായിരുന്നു അനുസരണ ശീലം പ്രകടിപ്പിച്ച ഇടവകാംഗങ്ങൾ. നിർമ്മാണത്തിനു വേണ്ട സാമ്പത്തിക സ്രോതസിന് തുടക്കമിട്ടതും ജോർജ് വർഗീസ് സി.പി.എയും പത്നി ഡോക്ടർ റബേക്കയുമാണ്.

സ്വന്തം വീട് പണയപ്പെടുത്തി നാലു ലക്ഷം ഡോളറാണ് ഇവർ ലോണായി നൽകിയത്. അതോടൊപ്പമാണ് സംഭാവനകളും ലോണുകളുമായി മറ്റ് ഇടവക ജനങ്ങളും മുന്നോട്ടു വന്നത്. ഇതര ഇടവകകളിൽ നിന്നും സഹകരണമുണ്ടായി. ഹൂസ്റ്റണിലെ രണ്ട് ഇടവകകൾ സാമ്പത്തിക സഹായം നൽകിയവരിൽ ഉൾപ്പെടുന്നു. ഒപ്പം കാർ റാഫിൾ നടത്തിയും ഏകദേശം രണ്ടു ലക്ഷം ഡോളർ സമാഹരിച്ചു. ഇടവക മെത്രാപ്പോലീത്ത സഖറിയാസ് മാർ നിക്കോളാവോസിന്റെ പ്രോത്സാഹനവും പ്രാർത്ഥനയും ഈ പണിയിൽ ആദിയോടന്തമുണ്ടായിരുന്നു. ജോർജ് വർഗീസിനെ കൂടാതെ പ്രധാന ശിൽപ്പിയായ ജോൺ വർഗീസ്, ജോജി കൂടാരം, തോമസ് വർഗീസ് (റെജി), എബ്രഹാം കാടുവെട്ടൂർ, സെക്രട്ടറി തോമസ് വർഗീസ് കാട്ടുപറമ്പിൽ, ഷാജി വർഗീസ്, കെ. ജി. ഉമ്മൻ, അജിത് വട്ടശേരിൽ, ബിജോ കെ. തോമസ്, രാജു ഡാനിയേൽ, സജു ജേക്കബ്, ഗീവർഗീസ് മത്തായി, ജോസഫ് എബ്രഹാം, സണ്ണി വർഗീസ്, മനേഷ് മാത്യു, അബി കെ. വർഗീസ്, വർഗീസ് ഈശോ, മാത്യു തോമസ്കുട്ടി, മാത്യു കാടുവെട്ടൂർ എന്നിവരാണ് നിർമ്മാണ പ്രവർത്തനങ്ങളിൽ കൂടുതലായി സഹകരിച്ചത്.

വികാരിയുടെ സേവനവും വിലപ്പെട്ടതായിരുന്നുവെന്ന് ഇടവകക്കാർ സാക്ഷ്യപ്പെടുത്തുന്നു. വെള്ളിയാഴ്ച പള്ളിയിലെത്തുന്ന അച്ചൻ പണിയും അതിനൊപ്പം കുർബാനയും ഒക്കെ അർപ്പിച്ച് ഞായറാഴ്ച വൈകുന്നേരമാണ് മടങ്ങുക. ലോക പ്രശസ്തമായ യേൽ യൂണിവേഴ്സിറ്റിയിൽ പോസ്റ്റ് ഡോക്ടറൽ ഫെലോയാണ് ഫാ. ഡോ. വർഗീസ് ഡാനിയേൽ. എന്നിട്ടും 'ഞങ്ങളുടെ വികാരിയച്ചൻ കല്ലു ചുമക്കാനും പെയിന്റടിക്കാനും ബീം മുറുക്കാനുമൊക്കെ ഒപ്പം കൂടി.'

## From Orangeburg

മലങ്കര ഓർത്തഡോക്സ് സഭയുടെ നോർത്ത് ഈസ്റ്റ് ഭദ്രാസനത്തിലെ ഓറഞ്ച് ബർഗ് സെന്റ് ജോൺസ് ഇടവക പുതിയതായി രൂപീകൃതമായത് 1995 ലാണ്. ഫാ. തോമസ്കുട്ടി കാടുവെട്ടൂരായിരുന്നു ആദ്യ വികാരി. 2010 ലാണ് ഫാ. വർഗീസ് എം. ഡാനിയേൽ ഇടവകയുടെ ചുമതലയേൽക്കുന്നത്.

സ്വന്തമായി വാങ്ങിയ സ്ഥലത്ത് 2011-ൽ മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്തയും സഖറിയ മാർ നിക്കോളാവോസ് മെത്രാപ്പോലീത്തായും താൽക്കാലിക കൂദാശ നടത്തി.

2013 നവംബർ 29, 30 തീയതികളിൽ പുതിയ പള്ളികളുടെ കൂദാശ നിർവ്വഹിച്ചു. അതിനു മുന്നോടിയായി മാതൃ ദേവാലയമായ യോങ്കേഴ്സ് സെ. തോമസ് പള്ളിയിൽ നിന്നും ദീപശിഖയും കാതോലിക്കേറ്റ് പതാകയും വഹിച്ചു കൊണ്ടുള്ള വാഹന ഘോഷയാത്രയും നടത്തി. ദീപശിഖാ പ്രയാണം അമേരിക്കയിൽ ആദ്യമായാണ് നടത്തിയത്. ഭദ്രാസന മെത്രാപ്പോലീത്താ സഖറിയാ മാർ നിക്കളാവോസിന്റെ പ്രധാന കാർമ്മികത്വത്തിലും നിരവധി വൈദികരുടെ സഹകരണത്തിലും പള്ളി കൂദാശ നടത്തി.

കെ. ജെ. ഉമ്മൻ (ജനറൽ കൺവീനർ), എബി കെ. വർഗീസ്, അജിത് വട്ടശ്ശേരിൽ, വർഗീസ് ഏബ്രഹാം, ഓമന ഡാനിയേൽ, ബെനീറ്റ വർഗീസ്, സജു ജേക്കബ്, ഷാജി വർഗീസ്, ഫിലിപ്പ് ഈശോ എന്നിവരുടെ നേതൃത്വത്തിൽ വിവിധ കമ്മറ്റികൾ പ്രവർത്തിച്ചു.

പ. പരുമല തിരുമേനിയുടെ തിരുശേഷിപ്പാൽ ധന്യമായ ഈ ദേവാലയത്തിൽ സന്ധ്യാനമസ്ക്കാരവും വി. കുർബാനയും മുടങ്ങാതെ എല്ലാ ആഴ്ചയും നടക്കുന്നു. ഇപ്പോൾ രണ്ട് മില്യൺ ഡോളറോളം (13 കോടി) ആസ്തിയുള്ള മലങ്കരസഭയുടെ ഈ ദേവാലയം വിശുദ്ധ യോഹന്നാൻ മാംദാനയുടെ നാമത്തിലുള്ള ന്യൂയോർക്കിലെ ഏക ദേവാലയമാണ്. യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ എല്ലാ വർഷവും നടക്കുന്ന ഇന്റർ ചർച്ച് വോളിബോൾ ടൂർണമെന്റ് ഈ ഇടവകയുടെ പ്രത്യേകതയാണ്.



പല മാധ്യമങ്ങളും ചെയ്യുന്നത് പ്രസക്തമായ വിഷയത്തിലെ താരതമ്യേന പ്രസക്തി കുറഞ്ഞതോ അപ്രസക്തമോ ആയ ഭാഗങ്ങൾ വകഞ്ഞെടുത്ത് ജനശ്രദ്ധ മുഴുവൻ അതിലേക്ക് തിരിച്ചുവിട്ട് പ്രേക്ഷകറേറ്റിങ്ങ് കൂട്ടുവാനുള്ള ശ്രമമാണ്.

# മാധ്യമ ധർമ്മം

■ അഡ്വ. റോബിൻ ഏബ്രഹാം

പൊതുവേ സത്യാന്വേഷി ആണ് മലയാളി എങ്കിലും പ്രസക്തമല്ലാത്ത വിഷയങ്ങൾ ചർച്ച ചെയ്ത് സമയം പാഴാക്കുന്ന ഒരു പ്രവണത നമുക്കുണ്ട്. വെടിവട്ടം പറഞ്ഞ് ഇരിയ്ക്കുന്നവരോട് ചോദിച്ചാൽ പറയും, 'ഓ, എന്തെങ്കിലുമൊക്കെ പറയണ്ടേ, അത്രേയുള്ളു' എന്ന്. എല്ലായ്പ്പോഴും ഗൗരവ ചർച്ചകൾ മാത്രം മതി എന്ന് പറയുന്നതും ശരിയല്ലല്ലോ. പക്ഷേ ഇതിന്റെയൊക്കെ പേരിൽ അടിസ്ഥാനമില്ലാത്ത വിഷയങ്ങളിൽ കറങ്ങി സമയമത്രയും പാഴാക്കുന്നതിനെ ആർക്കും ന്യായികരിക്കാനുമാവില്ല. ഗൗരവതരമായ വിഷയങ്ങളുടെ നിജസ്ഥിതി വായനക്കാരന് പകർന്ന് കൊടുക്കുന്നതാണ് പത്രധർമ്മം.

എന്നാൽ കഴിഞ്ഞ കുറേ കാലമായി അന്വേഷണാത്മക പത്രപ്രവർത്തനത്തിന്റെ പേര് പറഞ്ഞ് പല മാധ്യമങ്ങളും ചെയ്യുന്നത് പ്രസക്തമായ വിഷയത്തിലെ താരതമ്യേന പ്രസക്തി കുറഞ്ഞതോ അപ്രസക്തമോ ആയ ഭാഗങ്ങൾ വകഞ്ഞെടുത്ത് ജനശ്രദ്ധ മുഴുവൻ അതിലേക്ക് തിരിച്ചുവിട്ട് പ്രേക്ഷകറേറ്റിങ്ങ് കൂട്ടുവാനുള്ള ശ്രമമാണ്. ഇത് പരസ്യത്തുക വർദ്ധിപ്പിക്കുന്നതിന് അവരെ സഹായിക്കുമ്പോൾ അവർ ദീർഘകാലാടിസ്ഥാനത്തിൽ തങ്ങളുടെ വിശ്വാസ്യതയെ തന്നെ തകർക്കുന്നു. പല വികസിത രാഷ്ട്രങ്ങളിലും പതിറ്റാണ്ടുകൾക്കു മുമ്പേ ഇത് സംഭവിച്ച് കഴിഞ്ഞു. അതിനാലാണ് നാം ഇന്നും ദിവ്യപരിവേഷം നൽകി സ്വീകരിണമുറിയിൽ ഇരുത്തി ആദരിക്കുന്ന ടെലിവിഷനെ 'ഇഡിയറ്റ്-ബോക്സ്' എന്ന് ഓമനപ്പേരിട്ട് പടിക്കും പറമ്പിനും പുറത്ത് നിർത്തിയിരിയ്ക്കുന്നത്. വെള്ളക്കാരൻ, ഇഡിയറ്റ്-ബോക്സിനെ ശത്രുവായി കണ്ട് തുടങ്ങിയിട്ട് കാലമേറെയായി. കാരണം വീട്ടിൽ കയറ്റി അധികമാകും മുമ്പേ ഇവൻ അവരുടെ കുടുംബത്തിന്റെ അടിസ്ഥാനമിളക്കി. ഇളം തലമുറയെ വഴിതെറ്റിച്ചു. ഇതൊക്കെക്കൊണ്ടാണ് പ്രസിഡന്റ് ഒബാമ തന്റെ നാട്ടിലെ കുട്ടികളോട് പോയിരുന്ന് വല്ലതും പഠിക്കെടാ എന്ന് പറഞ്ഞത്. ഇനിയും തകർന്ന് തീർന്നിട്ടില്ലാത്ത ഇന്ത്യക്കാരന്റെ കുടുംബഭദ്രത മാതൃകയാക്കാനും, ഇന്ത്യൻ വിദ്യാർത്ഥികളെപ്പോലെ രണ്ടക്ഷരം നന്നായി പഠിച്ച് ചുവട് ഉറപ്പിയ്ക്കുവാനും ഒക്കെ അദ്ദേഹം ആഹ്വാനം ചെയ്തു.

സത്യസന്ധമായ വാർത്തകളുടെ സ്ഥാനം ഇന്ന് പലപ്പോഴും 'പെയ്ഡ് ന്യൂസ്' കയ്യടക്കുന്നു. ഇത് വർദ്ധിക്കുമ്പോൾ, പത്രപ്രവർത്തകർ കൂലിക്ക് എഴുതുന്നവരായി മാറുമ്പോൾ, വാർത്തയിലെ വിശ്വാസ്യത നഷ്ടപ്പെടുകയും ജനം മാധ്യമങ്ങളെ 'നുണപ്രചാരകരായി' കാണുകയും ചെയ്യും. സ്വതന്ത്രനിലപാട് സ്വീകരിക്കുന്ന മാധ്യമങ്ങൾക്കേ കാലത്തിന്റെ കുത്തൊഴുക്കിനെ അതിജീവിയ്ക്കാനാകൂ. രാഷ്ട്രീയ പാർട്ടികളുടെ മാധ്യമങ്ങൾക്ക് സംഭവിയ്ക്കുന്നതും ഇത് തന്നെയാണ്. സ്വന്തം പാർട്ടിക്കാർക്ക് പോലും അവ അസ്വീകാര്യമാകുന്നു. ഓരോ മാധ്യമത്തിലും ഒരേ വാർത്ത പരസ്പരവിരുദ്ധമായി പ്രസിദ്ധീകരിക്കപ്പെടുന്നു. അത് എങ്ങിനെ സംഭവിയ്ക്കുന്നു എന്ന് വായനക്കാരൻ തിരിച്ചറിയുന്നു.

ചില മാധ്യമങ്ങൾ ചുവട് മാറുന്നതും നിമിഷനേരം കൊണ്ടാണ്. സമീപകാലത്ത് ഇവർ ആഘോഷമാക്കിയ സോളാർ ചാനൽ വിവാദം പരിധിവിട്ടപ്പോൾ മുഖ്യമന്ത്രിയുടെ പത്രസമ്മേളനം നടന്നതിന് തൊട്ട് പിന്നാലെ ഒരു ചാനൽ മാധ്യമം നിലപാട് മാറി. അതുവരെ ഒരേ വിഷയം തന്നെ ചർച്ച ചെയ്ത് നാശമാക്കിയവർ, 'ഇപ്രകാരമുള്ള അതിരുകടന്ന സംവാദങ്ങൾ ഗുണകരമോ' എന്ന ചോദ്യം ഉന്നയിച്ച് മലക്കം മറിഞ്ഞു. കേരള ജനത നേരിടുന്ന അതിവിപുലവും ഗൗരവമേറിയതുമായ വിവിധ പ്രശ്നങ്ങളിൽ ശ്രദ്ധ ചെലുത്തേണ്ട സമയമൊക്കെ രണ്ട്-മൂന്ന് തട്ടിപ്പുകാരെ ചുറ്റിപ്പറ്റി മാധ്യമങ്ങൾ ഉത്തരവാദിത്തരാഹിത്യം കാട്ടുന്നു എന്ന് വരെ പറയുവാൻ അധികം നേരമെടുത്തില്ല. അങ്ങിനെ തന്നെ പറയുമെന്ന് ഉറപ്പുള്ള ചില നിഷ്പക്ഷരെ ഉടനടി മുന്നിൽ എത്തിച്ച് ചോദ്യം ഉന്നയിച്ചു. ചിലർ കാണിച്ച് കൂട്ടുന്ന ക്രിയകളെ എങ്ങിനെ തളയ്ക്കും എന്ന് ഓർത്ത് വിലപിച്ചിരുന്ന പ്രമുഖരുടെ വികാരം അണപൊട്ടി. എല്ലാവർക്കും ആ ശാസനയിൽ അല്പം വിവേകം ഉണ്ടായതിൽ നന്മ കാണാതിരിയ്ക്കാനാവില്ല.

സത്യം പറയണം, സത്യം മാത്രമേ പറയാവൂ. എല്ലാ സത്യവും പറയുകയും വേണം. അതാണ് നിഷ്പക്ഷമായ പത്രസേവനം. അല്ലാതെ എങ്ങിനെയും ഭരണം

സ്തംഭിപ്പിച്ച്, ഇവിടെ അരാജകത്വവും അരക്ഷിതാവസ്ഥയും ദുർഭരണവും നിലനിൽക്കുന്നു എന്ന് പ്രചരിപ്പിക്കുവാനും ഉള്ളിയുടെ തൊലി പൊളിച്ചത് പോലുള്ള വിഷയങ്ങളെ മുതലെടുത്ത് ഭരണത്തെ അട്ടിമറിക്കുവാനും ചിലർ നടത്തുന്ന പ്രകടനങ്ങ ളെല്ലാം അതേപടിയും പിന്നാമ്പുറം കഥകൾ ചേർത്തും വർണ്ണം കലർ ത്തിയും പ്രക്ഷേപണം ചെയ്യുന്നവർ സത്യത്തിൽ ജനദ്രോഹമാണ് ചെയ്യു ന്നത്. ഹർത്താലും ബന്ദും നിരോധി ച്ചിട്ടും അതൊക്കെ തന്നെ പണിമുട ക്കിന്റെ പേരിൽ ആവർത്തിക്കുന്നത് ആ വാർത്ത പ്രചരിപ്പിക്കുവാൻ മാധ്യമങ്ങൾ തയ്യാറാകുന്നതിനാലാണ്. ഇത്തരം വാർത്തകൾ പ്രസിദ്ധീകരി ക്കില്ല എന്ന് എല്ലാ മാധ്യമങ്ങളും ഒരുമിച്ച് നിശ്ചയിച്ച് നടപ്പാക്കിയാൽ ബന്ദിന്റെ കാലം കഴിയും . അര നൂറ്റാണ്ടിനപ്പുറം ദൃശ്യമാധ്യമം എന്ന സ്വപ്നം പോലും നമ്മൾ കണ്ടിട്ടി ല്ലാത്ത കാലത്ത് ഒരു ദേശീയ പാർട്ടിക്കു പോലും ഒരു ബന്ദ് നടത്തുന്നത് അസാധ്യമല്ലായിരുന്നു.

കയ്യിലുള്ള കള്ളപ്പണം മറ്റുള്ളവരെ കണ്ണടച്ച് വിശ്വസിച്ച് ഏല്പിക്കുമ്പോൾ, തങ്ങൾ മിടുക്കരാണെന്ന ധാരണയാണ് പലർക്കും. പണം നഷ്ടമായി എന്നറിയു മ്പോൾ വിഭ്രാന്തിയാകും. പിന്നെ മറ്റുള്ളവരെ പഴി പറയുകയാണ് നടപടി. സമീപകാലത്ത് സൗരോർജ്ജ പാനൽ വിഷയത്തിൽ പണം നഷ്ടമായവർ എല്ലാം അറിവും വിദ്യാഭ്യാസവും അനുഭവസമ്പത്തും ഉള്ളവർ തന്നെ. കുറച്ച് പണമോ സ്ഥാനമോ ആയിക്കഴി ഞ്ഞാൽ പിന്നെ സ്വന്തം സഹോദരനെപോലും സംശയദൃഷ്ട്യാ കാണുന്നവരാണ് നമ്മൾ. അത്ര വിരുതരായ നമ്മളെ ചില അതിവിരുതർ വെട്ടിലാ ക്കുന്നു. നമ്മുടെ ഡംബാണ് ഉത്തരവാദി. ഇന്ത്യയിലെ മറ്റ് സംസ്ഥാനങ്ങളിൽ ഇത്തരം തട്ടിപ്പുകൾ ചുവട് പിടിയ്ക്കാത്തതും ഇതിനാൽ തന്നെ. ആഡംബര വാഹനത്തിൽ യാത്രചെയ്യുന്നവന്, ഡ്രൈവർക്ക് ശമ്പളം കൂട്ടിക്കൊടുക്കാൻ താല്പര്യമില്ല. ലക്ഷങ്ങൾ വില വരുന്ന നായ്ക്കൾക്ക് വിലകൂടിയ പോഷകാഹാരവും ചിലവേറിയ ചികിത്സയും നൽകാൻ മടിയില്ലാത്ത പലരും തങ്ങളുടെ വീട്ട് ജോലിക്കാരന് ഒരു സഹായവും ചെയ്യില്ല. ഇപ്രകാരം ചെറുതും വലുതുമായ തട്ടിപ്പുകാരുടെ കൂട്ടമായ നമ്മൾ, വലിയ തട്ടിപ്പ്കാരുടെ വലയിൽ വീഴുന്നു.

ഭരണകർത്താക്കളും, അധികാരകേന്ദ്രങ്ങളും, ജനങ്ങൾ തന്നെയും മാറിക്കൊണ്ടിരിക്കും. എല്ലാം വളരെ വേഗം മുന്നോട്ട് പോകുന്ന ഈ കാലത്ത്, കൊതിക്കെറുവും സൗന്ദര്യപ്പിണക്കങ്ങളും അധികാരതർക്കങ്ങളും സമൂഹത്തെ ബാധിക്കുന്നില്ല എന്ന് ഉറപ്പാക്കുവാനുള്ള ചുമതല മാധ്യമങ്ങൾ ഏറ്റെടുക്കണം. പത്രമാധ്യമങ്ങളും ദൃശ്യമാധ്യമങ്ങളും മൂല്യമുള്ള വിഷയങ്ങൾ മാത്രമേ ഇനി ചർച്ച ചെയ്യൂ. വരും തലമുറയെ വാർത്തെടുക്കുന്നതിൽ മാതൃകാപരമായ കർത്തവ്യനിർവ്വഹണമാണ് തങ്ങളുടെ ലക്ഷ്യം എന്ന് നിശ്ചയിക്കേണ്ടിയിരിക്കുന്നു. നമ്മുടെ മാധ്യമങ്ങൾ എല്ലാംകൂടി അപ്രകാരമൊരു യാത്ര നടത്തിയാൽതന്നെ വരും തലമുറയ്ക്ക് ഒരു മുതൽക്കൂട്ടായിരിയ്ക്കും' സംശയമില്ല. ഇന്ത്യൻ ഭരണഘടന ഉറപ്പാക്കുന്ന പത്രസ്വാതന്ത്ര്യം എന്ന ആശയത്തിലെങ്ങും 'എന്തും എഴുതാനുള്ള സ്വാതന്ത്ര്യം' ഉൾപ്പെടുത്തിയിട്ടില്ല എന്നറിയുക. സത്യം അറിയുവാനുള്ള ജനങ്ങളുടെ അവകാശം ഉറപ്പാക്കുക എന്നതാണ് ലക്ഷ്യം. സത്യം തിരിച്ചറിയുംവരെയുള്ള സാങ്കല്പിക കഥാപ്രചരണം ഇതിന് എതിരാണ്. സാധാരണ ജനം ദിവസേന അനുഭവിക്കുന്ന ഒട്ടേറെ പ്രശ്നങ്ങൾ ശ്രദ്ധകിട്ടാതെ പോകുമ്പോൾ, വിവാദ വാർത്തകൾ സൃഷ്ടിക്കുവാൻ പാട് പെടുന്ന മാധ്യമ പ്രവർത്തകന്റെ അടിസ്ഥാന സ്വഭാവത്തെ പാപ്പരത്തമെന്ന് വിളിക്കേണ്ടിയിരിക്കുന്നു. പാശ്ചാത്യ രാജ്യങ്ങളിൽ ഇത്തരം അവിവേകികളാണ് 'പാപ്പരാസികൾ' ആയത്. ഡയാനാ രാജകുമാരിയുടെ മരണത്തിലാണ് പാപ്പരാസികളി അവസാനിച്ചത്.

പല വിവാദ വിഷയങ്ങളുടേയും അന്വേഷണം നടത്തുന്നതും പ്രതികളെ നിശ്ചയിക്കുന്നതും ചില മാധ്യമങ്ങളാണ്. അനുഭവസ മ്പത്തും, പരിജ്ഞാനവും, പക്വതയും, സാമാന്യമര്യാദയും സ്പർശി ച്ചിട്ടി ല്ലാത്ത ചില യുവ-മാധ്യമപ്രവർ ത്തകരുടെ ചോദ്യങ്ങളും ആരോപണ ങ്ങളും ആക്ഷേപങ്ങളും കേൾക്കു മ്പോൾ വളരെ ആശങ്ക തോന്നുന്നു. മന്ത്രി മാരെയും മുതിർന്ന നേതാക്കളെയും ഉന്നത ഉദ്യോഗസ്ഥരെയും പേര് വിളിച്ച് ആക്ഷേപ ചോദ്യങ്ങൾ ഉന്ന യിയ്ക്കുന്ന "യുവമാധ്യമപ്രതിഭകൾ" മലയാളിക്കും ഭാരതസംസ്കാര ത്തിനും ആക്ഷേപം തന്നെ. മറ്റൊരാളാണെന്ന് തെറ്റിദ്ധരി പ്പിച്ച് ഒരു വ്യക്തിയോട് പെരുമാറിയാൽ തന്മൂലം അദ്ദേഹ ത്തിന് മാനനഷ്ടമോ മറ്റ് ഏതെങ്കിലും

ശേഷം 36-ാം പേജിൽ

കുറച്ച് പണമോ സ്ഥാനമോ ആയിക്കഴി ഞ്ഞാൽ പിന്നെ സ്വന്തം സഹോദരനെപോലും സംശയദൃഷ്ട്യാ കാണുന്നവരാണ് നമ്മൾ. അത്ര വിരുതരായ നമ്മളെ ചില അതിവിരുതർ വെട്ടിലാക്കുന്നു. നമ്മുടെ ഡംബാണ് ഉത്തരവാദി.



# 'നായുടെവില'യും വഴിപാടും

(ആവർത്തനം 23:17, 18–ന്റെ പഠനം)

■ പി. തോമസ്, പിറവം

ഒരു പള്ളിക്കു ഒരു വിശ്വാസി നൽകിയ മുന്തിയ ഇനം വളർത്തു നായ്ക്കുട്ടിയെ ലേലം വിളിച്ച് പള്ളിമുതലിൽ ചേർത്തുവത്രേ. ഒരു സന്യാസശ്രേഷ്ഠൻ അതു മഹാപാപമായിപ്പോയി എന്ന് വിലപിച്ച് ആ പള്ളി ഉൾപ്പെടുന്ന സഭയെ മൊത്തം പഴി പറഞ്ഞ് ഒരു കുറിമാനം എഴുതിയത് ശ്രദ്ധയിൽ പെട്ടു. നായുടെ വില യഹോവയുടെ ആലയത്തിൽ നേർച്ചയായി കൊണ്ടുവരരുത് എന്ന ബൈബിൾ വചനം (ആവ. 23:18) പണ്ഡിതനായ സന്യാസി ഉദ്ധരിച്ചു ചേർത്തിരുന്നു. ഇക്കാര്യത്തിന്റെ നിജസ്ഥിതിയെപ്പറ്റിയുള്ള ഒരു അന്വേഷണമാണ് ഈ കുറിപ്പ്.

യിസ്രായേലിൽ നായ് മനുഷ്യന് ഇഷ്ടമില്ലാത്ത അശുദ്ധമൃഗമായിരുന്നു. (സദൃ. 26:11; 2 പത്രോ. 2:22) ഞാൻ നായാണോ? (1 ശമു. 17:43) ഞാൻ യഹൂദാപക്ഷത്തുള്ള നായ്ത്തലയോ? (2 ശമു. 3:8) എന്നീ ഭാഗങ്ങളിൽ ഒരു നിന്ദ്യജന്തുവിന്റെ സൂചനയാണുള്ളത്. ചത്ത നായ (1 ശമു. 24:14; 2 ശമു. 9:8; 16: 9) തീർത്തും നിസ്സാരം. കുരയ്ക്കാത്ത പട്ടിയും, എത്ര തിന്നാലും മതി വരാത്ത നായയും സൂചിപ്പിച്ചു കാണാം (യെശ. 56: 10, 11). ഗ്രീക്കുകാലത്തിനു ശേഷമാണ് മനുഷ്യന്റെ സഹജീവിയായ നായെപ്പറ്റി വേദപുസ്തകത്തിൽ സൂചനയുള്ളത്. (തോബീത് 5:16; മത്താ. 15:26, 27; മർക്കോ. 7:27) എന്നാൽ കുഞ്ഞുങ്ങൾക്ക് രോഗവും മരണവും വരുത്തുമെന്ന് കരുതിയ ഭൂതങ്ങളെ പ്രസാദിപ്പിക്കുവാൻ പന്നിക്കുഞ്ഞിനെയോ പട്ടിക്കുഞ്ഞിനെയോ ബലി കഴിച്ചിരുന്നതായി കാണുന്നുണ്ട്. (യെശ. 66:3 താരതമ്യം ചയ്യുക)

> ‘കർത്താവിന്റെ നഗരത്തിൽ നിന്ന് പുറത്താകുന്ന ക്ഷുദ്രക്കാർ, ദുർന്നടപ്പുകാർ, കൊലപാതകർ തുടങ്ങിയവരുടെ കൂട്ടത്തിൽ ആദ്യം പറയുന്നത് നായ്ക്കൾ എന്നാണ്. അവിടെയും അക്ഷരാർത്ഥത്തിലുള്ള നായ് അല്ല, പ്രകൃതിവിരുദ്ധവൃത്തിയിൽ ഏർപ്പെടുന്നവരെ സൂചിപ്പിക്കുന്ന ആക്ഷേപസംജ്ഞയാണുള്ളത്. അശുദ്ധജീവിതം നയിക്കുന്നവരെപ്പറ്റിയാണ് പൊതുവേ നായ്ക്കളെന്നു പറയുന്നത്.



സത്യവേദപുസ്തകത്തിലെ ആവ. 23:17, 18 വാക്യങ്ങൾ ഇപ്രകാരമാണല്ലോ: ‘യിസ്രായേൽപുത്രിമാരിൽ ഒരു വേശ്യ ഉണ്ടാകരുത്. യിസ്രായേൽ പുത്രന്മാരിൽ പുരുഷമൈഥുനക്കാരനും ഉണ്ടാകരുത്. വേശ്യയുടെ കൂലിയും നായുടെ വിലയും നിന്റെ ദൈവമായ യഹോവയുടെ ആലയത്തിലേക്ക് യാതൊരു നേർച്ചയായിട്ടും കൊണ്ടുവരരുത്; ഇവ രണ്ടും നിന്റെ ദൈവമായ യഹോവയ്ക്ക് അറപ്പാകുന്നു.’ അതിലെ ‘നായുടെ വിലയും’ എന്നത് ‘പുരുഷസംഭോഗിയുടെ കൂലി’ (Male Prostitute) എന്നാണ് മൂലപാഠ

ത്തിൽ. മൂലത്തോട് ചേരാത്ത പഴയ ഇംഗ്ലീഷ് വിവർത്തനത്തെ ആധാരമാക്കി ഭാഷാന്തരം ചെയ്യപ്പെട്ട തെറ്റായ പാഠമാണ് സത്യവേദപുസ്തകത്തിലുള്ളത്. (ബൈബിൾ വിജ്ഞാനകോശം, ടി.എൽ.സി., സി.എസ്.എസ്., തിരുവല്ല. 2006. പുറം 455 കാണുക.) പുരുഷമൈഥുനക്കാരൻ എന്ന് 17-ാം വാക്യത്തിലുള്ളത് ശ്രദ്ധിക്കുക. തുടർന്നുള്ള 18-ാം വാക്യത്തിൽ 'വേശ്യയുടെ കൂലിയും നായുടെ വിലയും' എന്നതിനു സാദ്ധ്യതയില്ല. സ്ത്രീ വേശ്യയും പുരുഷവേശ്യയുമാണ് മുൻവാക്യത്തിൽ പരാമർശിക്കപ്പെടുന്നത്. പിന്നീടുള്ള വാക്യത്തിൽ നായ് കടന്നുവരേണ്ടതില്ല. 'വില'യും പ്രസക്തമല്ല. (പുത്രിമാരിൽ) വേശ്യയുടെ കൂലി എന്നതിനോടു ചേർത്ത് (പുരുഷന്മാരിൽ) വ്യഭിചാരിയുടെ കൂലി എന്നാണ് വരേണ്ടത്. നായ്ക്ക് അവിടെ സാംഗത്യമില്ല; 'വില'യ്ക്കും. നായുടെ 'വില' എന്നത് തീർത്തും തെറ്റാണ്.

സുറിയാനി പ്ശീത്തായുടെ തർജ്ജമകളായ വിശുദ്ധ ഗ്രന്ഥത്തിലും, പ്ശീത്താ ബൈബിളിലും വില എന്ന് ചേർത്തുകാണുന്നുണ്ട്. നായുടെ വില എന്നതിനുപയോഗിച്ചിരിക്കുന്ന സുറിയാനിപദത്തിന് (തീമോദ് ഖൽബോ) നായുടെ മൂല്യം, പ്രതിഫലം എന്നെല്ലാം അർത്ഥം. പ്രതിഫലം അഥവാ വേതനം എന്നതാണ് യുക്തമായ തർജ്ജമ. അതിന്റെ 17-ാം വാക്യത്തിൽ 'ഇസ്രായേൽപുത്രിമാരിൽ വേശ്യ ഉണ്ടാകരുത്; ഇസ്രായേൽപുരുഷന്മാരിൽ വ്യഭിചാരിയും ഉണ്ടാകരുത്' എന്നാണ്.

മറ്റു ചില ഭാഷാന്തരങ്ങൾ കൂടി നോക്കാം. പി.ഒ.സി. ബൈബിളിൽ നായുടെ 'കൂലി' എന്നാണ്.

മലയാളം ബൈബിളിൽ (ഓശാന) 'വേശ്യയുടെ കൂലിയോ നായുടെ വേതനമോ ... കൊണ്ടുവരരുത് ... മ്ലേച്ഛതകളാണ്' എന്ന് കാണാം. നായുടെ എന്നതിന് അടിക്കുറിപ്പായി 'പുരുഷസ്വവർഗ്ഗ സംഭോഗി എന്ന് ഹീബ്രുവിൽ' എന്നും കാണുന്നു. (അത് ശരിയായിരിക്കാനിടയില്ല. ഹീബ്രുവിൽ നായ് എന്നുതന്നെയാണെന്ന് New International Version-ന്റെ അടിക്കുറിപ്പിൽ പറയുന്നു.) നായ്ക്ക് എന്തു വേതനം; അത് ദേവലയത്തിൽ ആരെത്തിക്കും എന്നൊന്നും ഇംഗ്ലീഷിൽ നിന്ന് ഭാഷാന്തരം ചെയ്തവർ പരിഗണിച്ചുകാണില്ല.

പാരമ്പര്യപദാവലിയും ശൈലിയുമുള്ള ഇംഗ്ലീഷ് വിവർത്തനങ്ങൾ പരിഗണിക്കാതെ, നൂതനമായി ഭാഷാന്തരം ചെയ്ത Good News Bible, Todays English Version-ൽ, കർത്താവ് ക്ഷേത്രവ്യഭിചാരികളെ വെറുക്കുന്നു എന്നും വ്യഭിചാരവൃത്തിയുടെ കൂലി ദേവാലയത്തിലേക്ക് നേർച്ചയായി കൊണ്ടുവരരുതെന്നുമാണ് കാണുന്നത്.

Revised Standard Version കാണുക: There shall no cult prostitute of the daughters of Israel, neither shall there be a cult prostitute of the sons of Israel. You shall not bring the hire of a harlot, or the wages of a dog into the house of the Lord- your God in payment for any vow; for both of these are an abomination to the Lord- your God. (Due. 23:17,18) Wages of a dog എന്നതിന് Or sodomite എന്ന് അടിക്കുറിപ്പുമുണ്ട്.

Oxford Annoted Bible (RSV)-ൽ Dog, a term of reproach for a male cultic prostitute എന്നാണ് Annotation.

Jerusalem Bible-ൽ നായുടെ കൂലി (earnings of a dog) എന്നും അടിക്കുറിപ്പിൽ Male prostitute എന്നും കാണാം.

New English Bible-ൽ വേല pay of a male prostitute എന്നാണ്.

Thompson Chain Reference Bible (New International Version)-ൽ male prostitute എന്നു കൊടുത്തിട്ട് അടിക്കുറിപ്പിൽ 'Hebrew, a dog' എന്നുണ്ട്.

വെളിപാട് 22:15-ൽ കർത്താവിന്റെ നഗരത്തിൽ നിന്ന് പുറത്താകുന്ന ക്ഷുദ്രക്കാർ, ദുർന്നടപ്പുകാർ, കൊലപാതകർ തുടങ്ങിയവരുടെ കൂട്ടത്തിൽ ആദ്യം പറയുന്നത് നായ്ക്കൾ എന്നാണ്. അവിടെയും അക്ഷരാർത്ഥത്തിലുള്ള നായ് അല്ല, പ്രകൃതിവിരുദ്ധവൃത്തിയിൽ ഏർപ്പെടുന്നവരെ സൂചിപ്പിക്കുന്ന ആക്ഷേപസംജ്ഞയാണുള്ളത്. അശുദ്ധജീവിതം നയിക്കുന്നവരെപ്പറ്റിയാണ് പൊതുവേ നായ്ക്കളെന്നു പറയുന്നത്.

ഫിലി. 3:2, 3 കൂടി കാണുക: തങ്ങളാണു ശ്രേഷ്ഠരെന്നും മാമോദീസാ ഏറ്റാലും പരിച്ഛേദനയില്ലാത്തവരുടെ രക്ഷയ്ക്കു ന്യൂനതയുണ്ടെന്നും യഹൂദക്രിസ്ത്യാനികൾ പറഞ്ഞുപരത്തിയിരുന്നു. പരിച്ഛേദനാകർമ്മം ക്രിസ്തുവിൽ വിശ്വസിക്കുന്നവർക്ക് ആവശ്യമില്ലെന്ന് യെരുശലേമിൽകൂടിയ അപ്പൊസ്തല സുന്നഹദോസ് (അപ്പോ. 15) തീരുമാനം ചെയ്തത് അറിഞ്ഞിരുന്നവരാണെങ്കിലും, പൗലോസ് ക്രിസ്തുവിലുള്ള സ്വാതന്ത്ര്യം പഠിപ്പിച്ചതിൽനിന്നു വ്യത്യസ്തമായി പഠിപ്പിച്ചാലേ ശ്രദ്ധയും അംഗീകാരവും സ്ഥാനബഹുമാനങ്ങളും ആദായവും ലഭിക്കാൻ സാധ്യതയുള്ളെന്നു കരുതി യഹൂദക്രിസ്ത്യാനികൾ പ്രവർത്തിച്ചതിനാലായിരിക്കാം 'നായ്ക്കൾ' എന്നും 'ആകാത്ത വേലക്കാരെന്നും' മുദ്രകുത്തി പൗലോസ് ഇവരെ ഫിലിപ്പ്യർക്കു പരിചയപ്പെടുത്തിയത് 'വിച്ഛേദനക്കാർ' എന്നും 'നായ്ക്കൾ' എന്നും യഹൂദന്മാർ അന്യർക്കു നൽകിയിരുന്ന അതേ പേരുകൾ ഇവർക്കും നൽകി. ഇവിടെയും നായ് ആക്ഷരികമായ അർത്ഥമുള്ളതല്ല.

നായ് എന്നും നായ്ക്കൾ എന്നും മറ്റും നാല്പതിലധികം പരാമർശം ബൈബിളിലുണ്ട്. ഇരുപതിലധികവും അക്ഷരാർത്ഥത്തിലുള്ളതാണ്. എന്നാൽ മറ്റുള്ളവ വിവിധതരത്തിൽ രൂപകാർത്ഥത്തിലുള്ളവയാണ്.

പുറജാതികളുടെ ഇടയിൽ ദേവദാസി സമ്പ്രദായം പോലുള്ളതും ദേവപ്രീതിക്കായുള്ള ആരാധനയുടെ പേരിൽ നടന്നിരുന്ന അനുഷ്ഠാനവുമായ സ്ത്രീകളുടെയും പുരുഷന്മാരുടെയും വ്യഭിചാരകർമ്മം അരുതെന്നും, അതിൽനിന്നുള്ള വരുമാനം നേർച്ചയായി കൊണ്ടുവരുന്നത് ദൈവമായ കർത്താവിന് അറപ്പാണെന്നുമാണ് ഈ ബൈബിൾഭാഗം പറയുന്നത്. അവിടെ നായോ, നായിന്റെ വിലയോ ഇല്ല.

വ്യഭിചാരിണിയുടെ കൂലി എന്ന് സ്ത്രീയുടെ കാര്യം തെളിച്ചു പറഞ്ഞിട്ട് പുരുഷവേശ്യയെ നായെന്ന ആക്ഷേപസംജ്ഞയാൽ പരാമർശിച്ചതെന്തുകൊണ്ടെന്ന് പഠനവിഷയമാക്കാവുന്നതാണ്. പുരുഷനെ നായാക്കി അവഹേളിച്ചുവോ, പുരുഷനെപ്പറ്റിയുള്ള പരാമർശം വ്യക്തമായി പറയാതെ ഒളിപ്പിച്ചുവോ എന്നെല്ലാം നിരൂപണം ചെയ്യാൻ പഴുതുണ്ട്.

ലൈംഗികവൃത്തിയിൽ നിന്നുള്ള വരുമാനം നേർച്ചയായിട്ടരുത് എന്നാണ് ബൈബിൾ പറയുന്നത്. നായുടെ വില നേർച്ചയായി പാടുണ്ടോ എന്ന കാര്യം മറ്റൊരു വിഷയമാണ്. മനുഷ്യന്റെ വളർത്തുമൃഗങ്ങളെ വഴിപാടായി സമർപ്പിക്കുക സാധാരണമാണ്. അതിൽ ശുദ്ധാശുദ്ധ ജന്തുക്കളുടെ വേർതിരിവിനു പ്രസക്തിയുണ്ടോ? അതുപോലെ അറപ്പായ പ്രവൃത്തിയിൽ നിന്നുള്ള വരുമാനം പള്ളിക്കു പാടില്ലെന്ന് നിശ്ചയിച്ചാൽ, ഇന്നത്തെ വഴിപാടുകൾ പലതും അറപ്പായതാണെന്നത് പച്ചപ്പരമാർത്ഥമല്ലേ?

ഒരു പദവും ഒരു വാക്യവും മറ്റും വച്ചുകൊണ്ട് ബൈബിൾവചനങ്ങൾ ആക്ഷരികമായി തീർച്ചയാക്കരുതെന്നാണ് ഇത്രയും സൂചിപ്പിച്ചതിന്റെ സാരം. ■




# Breaking the Word

ഡോ. യാക്കോബ് മാർ ഐറേനിയോസ്

*2014 ഫെബ്രു. 16*

## പട്ടക്കാരുടെ പൊതുവായ ഓർമ്മകഴിക്കുന്ന ഞായർ

*(വി. മത്തായി 24: 42–51)*

തന്റെ രണ്ടാമത്തെ പ്രത്യക്ഷതയെപ്പറ്റി മനുഷ്യ പുത്രനായ യേശു ക്രിസ്തുതന്നെ പറയുമ്പോൾ അതു തികച്ചും ആധികാരികമാണ്. ആകയാൽ ഉണർന്ന് പ്രതീക്ഷിപ്പിൻ എന്നാണ് അവിടുത്തെ നിർദ്ദേശം  നിങ്ങൾ ഒട്ടും പ്രതീക്ഷിക്കാത്ത സമയത്തു മനുഷ്യ പുത്രൻ വരുന്നു എന്നതു കൗതുകരവും ഉദ്വേഗജനകവുമാണ്. വിശ്വാസരഹിതർക്ക് ഇതു ഭീഷണിയുടെ സ്വരമായി തോന്നാം എന്നാൽ സ്നേഹിക്കുന്നവർക്ക് ഇതേ സന്ദേശം ഉത്തേജകവുമാണ്. മനുഷ്യപുത്രന്റെ രണ്ടാം വരവിനെ പ്രതീക്ഷിക്കണമെന്നതാണ് അടിസ്ഥാന കല്പന. ഇതു വിസ്തരിച്ചുപോയാൽ യാത്ര അലക്ഷ്യവും അർത്ഥശൂന്യമാകും.

വലിയനോമ്പ്  എന്ന തപസ്യയ്ക്ക് ഒരുക്കവും പശ്ചാത്തലവുമായി പിതൃ. മാതൃവന്ദനം നിൽക്കുന്നു ഒന്നാമത് മുന്തിരിതോപ്പിലെ  വേലക്കാരായ വൈദികരെ  നമിക്കുന്നു. തുടർന്നു സകല പരേതരേയും പുരോഹിതന്മാർ മനുഷ്യരുടെ ഇടയിൽനിന്നും  ദൈവം  തന്റെ നിയോഗത്തിനായി തെരഞ്ഞടുക്കുന്നവരാണ്. അവരും മനുഷ്യർ തന്നെ, എന്നാൽ ലോകാതീതവും  വ്യാഖ്യാനാതീതവുമായ മർമ്മങ്ങളുടെ  പരികർമ്മികളായി അവർ അവരോധിക്കപ്പെട്ടിരിക്കുന്നു. യഹോവയുടെ ഉപദേശങ്ങൾ ചുമക്കുന്നവരാകയാൽ  അവർ തങ്ങളുടെ തന്നെ  ജനങ്ങൾക്കുവേണ്ടി ശുദ്ധീകരിക്കാൻ വിളികണ്ടിരിക്കുന്നവരാണ്. മരണം മൂലം അവർക്കു ലഭിച്ചിരിക്കുന്ന  ഓർമ്മയും നൽവരങ്ങളും നാമാവശേഷമാകുന്നില്ല. അവരുടെ ചുമതലകളെയും കടമകളെയും പറ്റി അവർക്കു നല്ല ബോധ്യമുണ്ടായിരിക്കണം. മാതൃകപരമായ അവരുടെ ജീവിതം അനുഷ്ടാനങ്ങളും വഴി നല്ല ഇടയന്മാരായി എന്ന ഒരുക്കത്തോടെയിരിക്കേണ്ടവരാണെന്ന് വലിയ ഇടയൻ പറയുന്നു.

തന്റെ വീട്ടുകാർക്ക് യഥാസമയം ഭക്ഷണം നൽകുന്ന ചുമതലയോടെ അവരുടെ മേൽ വിശ്വസ്തയും ബുദ്ധിയുള്ള വേലക്കാരെ യജമാനൻ നിയമിച്ചിരിക്കുന്നു. വീട്ടുടമയ്ക്കാണ് വീട്ടിന്മേലും വീട്ടുകാരുടെയും മേലുള്ള പൂർണ്ണ അധികാരവും നിയന്ത്രണവും അദ്ദേഹത്തിന്റെ അധീനതയിലുള്ള ആൾപ്പേരാണ് വേലക്കാർ  വൈദിക ധർമ്മത്തിലേക്കു  വെളിച്ചം വീശുന്നതാണ് ഈ വിശദീകരണം. വീട്ടുവേലക്കാർക്ക് കൊടുക്കേണ്ട ഭക്ഷണമെന്താണന്നറിയേണ്ടതല്ലേ? കൈയ്യും കെട്ടി വേഷമിട്ടിരുന്നാൽ വേലക്കാരനാവുകയില്ല. യഥാസമയം ഇടയന്റെ വീട്ടുകാർക്കും ഭക്ഷണം കൊടുക്കണം. സമയവും ഭക്ഷണത്തിന്റെ ഗുണപരമായ മേന്മയും നിർണ്ണയിക്കുന്നത് വേലക്കാരനല്ല വീട്ടുടമയാണ്. വീട്ടുകാരുടെ (ആടുകളുടെ ആരോഗ്യത്തിനും  വളർച്ചയ്ക്കും  നിദാനമായിരിക്കുന്നതു യഥാസമയം യുക്തമായ ആഹാരം ലഭിക്കുന്നതാണ്. അതു നൽകുന്നില്ലെങ്കിൽ  വേലക്കാരനു പണിപോകുന്നതുമാത്രമല്ല, ശിക്ഷലഭിക്കുകയും ചെയ്യും.

മറിച്ച്, യജമാനൻ വരുവാൻ കാലവിളംബരമുണ്ടാകുമ്പോൾ, വേലക്കാരിൽ ചിലരുടെയെങ്കിലും മട്ടുമാറും യജമാനനെ അവഗണിക്കുകയോ വിസ്തരിക്കുകയോ ചെയ്താൽ പിന്നെ വേലയും മറക്കും അവരുടെ ശ്രദ്ധയും ചെയ്തികളും വേറെ വഴിക്കാകും. ഈ ഭാഗത്ത് രണ്ട് മാർഗ്ഗഭ്രംശങ്ങൾ എടുത്തു പറയുന്നു. സഹവേലക്കാരുമായി തല്ലു കൂടുന്നു .മദ്യപാനം ആരംഭിക്കുന്നു ഇന്നത്തെ സാമൂഹ്യജീവിതത്തിലെ(എക്കാലത്തേയും) രണ്ട് പ്രധാന തിന്മകളാണിവ.  കലഹവും മദ്യപാനവും സുരപാനം കലാപത്തിൽ കലാശിക്കുകയും കുടുംബങ്ങൾ ശിഥിലമാകുകയും വളരുന്നതലമുറ വഴിയാധാരമാകുകയും ചെയ്യും.

ഇന്നത്തെ ജനസഞ്ചയത്തിൽ മാന്യത നേടിരിക്കുന്ന രണ്ടു സാമൂഹ്യ തിന്മകളാണിവ. പലസംസ്കാരങ്ങളിലും ഐശ്വര്യ പ്രാപ്തിക്കായി  പല അനുഷ്ഠാനങ്ങളുംമുണ്ടായിട്ടുണ്ട്. കാലം മാറിയതോടെ  മദ്യവും റൗഡി സ്വഭാവവും അരങ്ങ് പിടിച്ചിരിക്കുന്നു.

ഇത്തരം ശക്തരായ വേലക്കാരെ യജമാനൻ കൈകാര്യം ചെയ്യുന്ന വിധവും ഇവിടെ വെളിപ്പെട്ടിരിക്കുന്നു. അവർക്കു ശിക്ഷ ലഭിക്കുന്നതു എന്നതു മാത്രമല്ല ദൈവം വെറുക്കുന്ന കാപട്യക്കാരുടെയും  മുഖസ്തുതി പറയുന്നവരുടെയാണ്. പിന്നീട് അവർക്ക് സ്ഥാനം ആധുനികലോകം നിസ്സാരമെന്നും കരുതുന്ന ഹിപ്പോക്രസി ദൈവദൃഷ്ടിയിൽ അറപ്പുളവാകുന്ന കൊടും തിന്മയാണ്. കരച്ചിലും പല്ലുകടിയും ഉണ്ടാകുന്നത് ദുഃഖവും ഗതികേടും നിരാശയുമെല്ലാം ചേർന്ന് വരുന്നിടത്താണ്. അത് നരകാനുഭവവുംമാണ്.

*2014 ഫെബ്രു. 23*

## സകല വാങ്ങിപ്പോയവരുടെയും ഓർമ്മ

*(വി. ലൂക്കോ. 12: 32–48)*

ചെറിയ ആട്ടിൻ കൂട്ടമെ, ഭയപ്പെടേണ്ട, നിങ്ങളുടെ പിതാവ് രാജ്യം നിങ്ങൾക്ക് നൽകാൻ പ്രസാദിച്ചിരിക്കുന്നു. മനോഹരവും പ്രത്യശാജന്യമായ ഒരു കുറി വാക്യമാണിത്. ഇത് ഏതെങ്കിലും ആട്ടിൻ പറ്റമല്ല ലൗകികതയെ ത്യജിച്ച് ദരിദ്രരെ കരുതുകയും അതു

വഴി സ്വർഗ്ഗത്തിൽ സ്ഥിരനിക്ഷേപം നേടുകയും ചെയ്യുന്നവരാണവർ. മറുവശത്തു ഈ ഗണങ്ങളില്ലാത്ത വലിയ ആട്ടിൻകൂട്ടമുണ്ടാകുമല്ലോ. അവർ ഇടുങ്ങിയ വഴിയെയല്ല, നാശത്തിലേക്ക് നയിക്കുന്ന വിശാല പാതയിലൂടെ സഞ്ചരിക്കുന്നവരാണ്. ഇവിടെ സമ്പത്തും മനോവ്യാപാരങ്ങളും ചേർത്ത് ബന്ധിച്ചിരിക്കുന്നവരാണ്. നിങ്ങളുടെനിക്ഷേപം എവിടെ ആയിരിക്കുമോ അവിടെ ആയിരിക്കും നിങ്ങളുടെ ഹൃദയം ഈ പാഠങ്ങൾ വായനയിലൂടെയോ ശ്രവണത്തിലൂടെയോ ഗ്രഹിക്കേണ്ടതല്ല. സ്വനുഭവത്തിലൂടെ രുചിച്ചറിയേണ്ടതാണ് തനിക്കുണ്ടെന്നു കരുത്തും സമ്പത്തും വസ്തു വകകളുമാണ് മനുഷ്യർക്കു ലൗകികമായ ആത്മ വിശ്വാസം കൊടുക്കുന്നത്. അതിൽ നിന്നും ഹൃദയത്തിന്റെ പിടിവിടുന്നതിനെപ്പറ്റിയാണ് ഇവിടെപ്പറയുന്നത്. എല്ലാം വിറ്റു ഭിക്ഷ കൊടുക്കാനുള്ള ആഹ്വാനം അപ്പാടെ പ്രായോഗികമാണെന്നു കരുതാത്തവരാണ് മനുഷ്യരിൽ ഭൂരിഭാഗവും. താല്കാലിക സമ്പത്ത് വിട്ടു കളയാതെ, നിലനില്പുള്ള സമ്പത്ത് ലഭ്യമാകുക അസാധ്യമാണെന്ന് കർത്താവ് അരുൾ ചെയ്യുന്നു. ആത്മാവിൽ ദാരിദ്ര്യം ഉണ്ടെങ്കിൽ അഹംഭാവവും ലൗകികതയിൽ ഊന്നിയ അമിതമായ ആത്മവിവിശ്വാസവും പരിനിന്ദയും ഉണ്ടാകുകയില്ല.

അരകെട്ടുക എന്നാൽ പ്രവർത്തന സജ്ജമാകുക എന്നു സാരം. ചുമതല ഒന്നേയുള്ളു. യജമാനൻ വിശ്വസമായി ഭരമേല്പിച്ച ജോലി നിർവഹിക്കുക എന്നതു മാത്രം. മറ്റു പലതും ചെയ്യാൻ കഴിവുണ്ടായേക്കാം. പക്ഷെ അതിന്റെ മറവിൽ നിയതവും ഏല്പിക്കപ്പെട്ടതുമായ ചുമതലകൾ മറക്കുന്നത് അക്ഷന്തവ്യമായിരിക്കും. വിളക്ക് ജാഗ്രതയുടെയും നൈർമല്ല്യത്തിന്റെയും അടയാളമാണ്. മണവാളൻ വരുമ്പോൾ വരവേൽക്കാൻ പോകുന്നവരുടെ കൈവശം കത്തുന്ന ദീപമുണ്ട്. മുനിഞ്ഞ് കത്തി പ്രകാശം നൽകുന്നത്അഭിമാനമാണ്. ഇങ്ങനെ അലസത വെടിഞ്ഞ് സർവ്വഥാ ജാഗ്രൂകരായിരിക്കുന്ന വേലക്കാർക്ക് പെട്ടന്നാണ് പ്രതിഫലം ലഭിക്കുന്നത്. ഇവിടെ യജമാനൻ ദാസന്റെ റോളിലേക്കു മാറുന്നു. കാൽകഴുകലിന്റെ ഈ ഓർമ്മകൾ ഇവിടെ ഉണരുന്നു. വീഴ്ചയും അലസതയും താന്തോന്നിത്തവും കൂടാതെ, വിശ്വസ്തതയോടെ, ഏല്പിക്കപ്പെട്ട ചുമതലകൾ പൂർണ്ണമായി നിവർത്തിച്ച വേലക്കാരിക്ക് വിശിഷ്ഠ പദവിക്ക് അർഹരായി മാറുന്നു. അവർ പന്തിക്കിരിയുമ്പോൾ, അരകെട്ടി അവർക്ക് ഭക്ഷണം വിളമ്പി, അവരെ ശുശ്രൂഷിക്കുന്നത് യജമാനനാണ്. ഈ അപൂർവ രംഗം അവസാന നാളിൽ നിറവേറാൻ ഇരിക്കുന്നതാണ്. ഇഹലോക ജീവിതത്തിൽ തൻകാര്യം നോക്കാതെ കഷ്ടതകളും ജോലി നിർവഹിക്കുന്നതിന് ശുഷ്കാന്തികാട്ടുന്നവർക്ക്, അനല്പമായ പ്രതിഫലം കിട്ടാതെ പോകുന്നില്ല എന്നതു ശ്രദ്ധേയമാണ്. ഒരു വേളകഴിയുമ്പോഴേക്കും ലോകത്തിൽ കണ്ടമാനദണ്ഡങ്ങളും, ഘടനകളും കീഴ്മേൽ മറിയുകയാണ്. ലൗകികതയുടെ കടന്നു കയറ്റം സഭകളെയുംമത സംഘടനകളെയും , കേവലം ലൗകികസ്ഥാനങ്ങളായി അധഃപ്പതിക്കുമ്പോൾ, ആതുഗൗരവമായവേദനയോടും കാണേണ്ടതല്ലേ?.

ജീവനുള്ളവരോടും, ശരീരം വിട്ടവരോടും ഒരുമിച്ചാണ് ഈ നിർദ്ദേശം. പ്രസാദകാലം, ഏവർക്കും ഏവർക്കും പ്രസാദിക്കാൻ കഴിയുന്ന പകൽ, അസ്തമിക്കും. ആർക്കും പ്രവർത്തിക്കാനാവാത്ത രാത്രിവരും. അന്ന് പ്രവർത്തിക്കാൻ കഴിയാതെ പോയല്ലോ എന്ന പ്രവചിക്കുന്നത് അർത്ഥശൂന്യമാണ്. കള്ളൻ എപ്പോൾ വരുമെന്നറിഞ്ഞിരുന്നെങ്കിൽ വീട്ടുടമ ഉണർന്നിരുന്നേനേ. മുന്നറിയിപ്പ് നൽകിട്ടു വരുന്ന തസ്ക്കരൻ ചുരുക്കമായിരിക്കും.

ഇവിടെ ദാസൻ യജമാനനു തുല്യമാകുന്നു. ദൈവി(ദൈവികനാക്കാൻ)കനാക്കാൻ ദൈവം മനുഷ്യനായി വന്നു എന്ന വാക്യം ഇവിടെ അർത്ഥവത്താകുന്നു. ജീവിക്കാൻ തയ്യാറെടുപ്പാവശ്യമായതുപോലെതന്നെയാണ് മരണവും. മരിക്കാനും ഒരുക്കവും എല്ലാം ശരിയാക്കുന്ന മുന്നറിവുകളും ആവശ്യം വേണ്ടിരിക്കുന്നു.

ദൈവസ്നേഹികളായിരുന്ന നമ്മുടെ പരേതർ മേൽ പറഞ്ഞ അനുഗ്രഹീതാവസ്ഥയിൽ, പറുദീസയിൽ വിശ്രമിക്കുന്നു. ഞാൻ നിങ്ങളെ അനാഥരായി വിടുകയില്ല എന്ന ഉറപ്പ് എത്ര മനോഹരം. ധർമ്മിഷ്ഠരായ ആളുകൾ ഇഹത്തിലും പരത്തിലും ദൈവത്തിന്റെ ആലോചനക്കാരാണ്. യരുശലേമിൽ സംഭവിക്കാനിരുന്നത് ക്രൂശാരോഹണത്തെപ്പറ്റി ദൈവപുത്രനായി സംവാദിക്കുന്ന മനുഷ്യർ(മോശയും ഏലിയാവും) പറഞ്ഞു തരുന്ന നിത്യസത്യമാണിത്. ഇവിടെ മരണഭയമുളവാക്കുന്ന പ്രഹേളികയല്ല. പിതാവിന്റെ ഭവനത്തിലേക്കുള്ള മടക്കമാണ്. അതുകൊണ്ട് നമുക്കും പാടാം.

ഖേദം വേണ്ടാ മശിഹായിൽ മൃതിപുണ്ടോരേ........

*2014 മാർച്ച് 2*

## കൊത്തിനെ ഞായറാഴ്ച

*(വി. യോഹ. 2 : 1-10)*

വലിയ നോമ്പ് വന്നെത്തിയിരിക്കുന്നു. ഇനിയങ്ങോട്ട് പ്രർത്ഥനയുടെയും ദണ്ഡനമസ്കാരത്തിന്റെയും ആത്മശരീര നിയന്ത്രണത്തിന്റെയും അനുപാതത്തിന്റെയും ഏഴ് ആഴ്ചകളാണ്.പാദരക്ഷാളനത്തിനു വെള്ളം വയ്ക്കുവാനുള്ള ആറ് കല്ലുരകൾ വീഞ്ഞു പാത്രങ്ങളായും സാധാരണവെള്ളം ഗുണമേന്മയിലുള്ള വീഞ്ഞായി മാറുന്നുമാണ്. ഒന്നാം ഞായറാഴ്ചയിലെ ധ്യാനവിശേഷം .

സഖറിയ പുരോഹിതന്റെ കുടുംബത്തിലെന്നപോലെ ഇവിടെ ഗുരുതരമായ ഒരു കുടുംബ പ്രശ്നം പൊടുന്നനെ ഉളവാകുന്നത് സന്നിദ്ധാവസ്ഥയിൽ, നെഞ്ചിൽ കൈവച്ചുകൊണ്ട്, എന്റെ ദൈവമേ എന്നു പറഞ്ഞുപോകുന്ന ഒരു രംഗം സ്വർഗ്ഗീയ മണവാളന്റെ സാന്നിധ്യവും കൃപാവരവും അവിടുത്തെ പ്രശ്നാന്തരീക്ഷമെല്ലാം മാറ്റി ആഹ്ലാദത്തിന്റേതാക്കി മാറ്റി. ഇരുചെവിയറിയാതെ പ്രശ്നം പരിഹൃതയമായി. വീട്ടുകാരും വി. കന്യമറിയവും കർത്താവും മാത്രമറിഞ്ഞ കാര്യം അത്ഭുതം നടന്നു കഴിഞ്ഞപ്പോൾ വേലക്കാർ ഇതു പറഞ്ഞു പരസ്യമാക്കാനാണു സാധ്യത. ഇരുളിൽ നടന്ന ജന സ്വർഗ്ഗീയ വെളിച്ചം കണ്ടു തുടങ്ങി.

ദൈവരാജ്യം വന്നെത്തിരിക്കുന്നു എന്ന വാക്കുകൾ അക്ഷരാർത്ഥത്തിൽ നിവൃത്തിതമായിത്തുടങ്ങിരിക്കുന്നു. യേശുതമ്പുരാന്, ഒരു കുടുംബത്തിനെ ആപത്ഘട്ടത്തിൽ സഹായിച്ചു കരകയറ്റിയതിന്റെ കൃതാർത്ഥതയും സന്തോഷവും, അന്യർക്ക് ഉപകാരം ചെയ്യുമ്പോഴുണ്ടാകുന്ന ആത്മസന്തോഷത്തിനു പകരം വയ്ക്കാൻ മറ്റൊരു സന്തോഷമില്ലല്ലോ. പരിശുദ്ധ അമ്മയ്ക്ക് ഉള്ളിൽ വച്ച് ധ്യാനിക്കുന്നതിന് ഒരു വിഷയം കൂടെയായി. കൊത്തിനെ ഞായറാഴ്ചത്തെ പ്രാർത്ഥനകഴിൽ നിന്നും കടമെടുത്താൽ, ആർപ്പും കുരവയുമായി കഴിഞ്ഞിരുന്ന കല്ല്യാണ വീട്ടിലെ അന്തരീക്ഷം പ്രർത്ഥനയുടെയും കൃതജ്ഞതയുടെയും ആയി രൂപന്തരപ്പെട്ടു.

വലിയ നോമ്പിന്റെ പ്രഥമ പാദത്തിൽ കണ്ടുമുട്ടുന്ന ഈ സംഭവം നൽകുന്ന സാധന പാഠങ്ങൾ നിരവധിയാണ്.

ഇവിടെ സാധാരണ ആഘോഷങ്ങൾക്കു പരിണാമം സംഭവിച്ചിരിക്കുന്നു. വ്യക്തിമണ്ഡലത്തിലും, സാമൂഹ്യകൂടിവരവുകളിലും യേശുവിന്റെയും, പരിശുദ്ധ അമ്മയുടെയും, ശിഷ്യൻമാരുടെയും സാന്നിദ്ധ്യവും നിർദ്ദേശങ്ങളും വരുത്തുന്ന മാറ്റങ്ങൾ ശ്രദ്ധിക്കപ്പെടേണ്ടതാണ്. വീഞ്ഞു തീരുന്നത് അറിയാതെ പോയത് എന്തുകൊണ്ട് എന്ന ചോദ്യം ബാക്കി നിൽക്കുന്നു. ആഹ്ലാദ വേളയിലെ സൂഷ്മതക്കുറവു വരുത്തുന്ന വിന. യേശു പ്രവർത്തിച്ച പ്രഥമ അടയാളമെന്ന അത്ഭുതം ഒരു സാമൂഹ്യ സൽക്കാരവേളയിലായിരുന്നു. അതിശയം പ്രവർത്തിച്ച് ജനങ്ങളെ വിസ്മയിപ്പിക്കാൻ അദ്ദേഹത്തിനു താത്പര്യമായിരുന്നു എന്നതു സുവ്യക്തമാണ്. തന്റെ സ്നാനത്താൽ ജലത്തെയും ജലാശയങ്ങളേയും ശുദ്ധീകരിച്ചവൻ, ഇവിടെ വെള്ളത്തിൽ പ്രകൃതിയെതന്നെ മാറ്റുന്നു. പ്രത്യേക ഗുണമൊന്നും ഇല്ലാത്തതിനെ, ഗുണമേന്മയുള്ളതാക്കുന്ന ദൈവ പ്രവർത്തനത്തിനു സാക്ഷ്യം നൽകുന്നതാണ് ഈ സംഭവം. ഇവിടെ, ജലം, നിഷ്കൃയ(passive) മായിയിരിക്കാം. പക്ഷെ അതിനുപോലും രൂപപരിണാമങ്ങളുണ്ടാകുന്നു. സാധാരണമായതിനെ അസാധാരണമാക്കുന്ന സൃഷ്ടികർത്താവിന്റെ ദൈവം.

വി. മാതാവിന്റെ ഇടപെടൽ എന്തു കൊണ്ടും ശ്രദ്ധേയമാണ്.മകൻ അത്ഭുതം ചെയ്യുമെന്ന് അപ്പോൾ അമ്മ പ്രതീക്ഷിച്ചിരിക്കാൻ സാധ്യത കുറവാണ്. എങ്കിലും മകൻ എന്തെങ്കിലും ചെയ്യുമെന്ന് അമ്മയ്ക്ക് ബോധ്യമുണ്ടയിരുന്നതിനാലാവണം യേശുവിന്റെ നിർദ്ദേശം ഉണ്ടാകയാൽ പാലിക്കണമെന്ന് വേലക്കാരോട് ആജ്ഞാപിക്കുന്നത്. ഇങ്ങനെ ചെയ്യണം എന്ന് അമ്മ നിഷ്കർഷിക്കുന്നില്ല.ആ കുടുംബത്തിന്റെ ദൈന്യതയും ആവശ്യവും മകനെ അറിയിച്ചു. അത്രമാത്രം എങ്കിലും നിന്റെ ഇഷ്ടം നടക്കട്ടെ എന്നു പറയാൻ മകനെ പഠിപ്പിച്ചതും ഈ അമ്മ തന്നെ. നമ്മുടെ ഈവശ്യങ്ങൾ ദൈവസന്നിധിയിൽ അവതരിപ്പിക്കുന്നതിന് ഇത് ഒരു മഹനീയ മാതൃകയാണ്.

എങ്കിലും അമ്മയുടെ ഇംഗിതം മകൻ ആദരിച്ചു. സാധാരണ ജലത്തിനു പരിണാമമുണ്ടായി. അതുകൊണ്ട് ഞങ്ങളുടെ മരണസമയത്തു ദൈവം തമ്പുരാനോട് അപേക്ഷിക്കണമെ എന്നു അഭ്യർത്ഥിക്കുവാൻ നമുക്കു കഴിയുന്നു. മകന്റെ സന്നിധിയിൽ അമ്മയ്ക്ക് സ്വീകര്യതയുണ്ടെന്നുള്ളതാണു കാര്യം. കനാവിലെ അങ്ങും ഒരു അടയാളമായിട്ടാണ് പരാമർശിക്കപ്പെടുന്നത്. ഏതു അടയാളവും അദൃശ്യമായ ഒന്നിന്റെ സൂചനയാണ്. ദൈവസ്നേഹത്തിന്റെയും ശക്തിയുടെയും ആവശ്യങ്ങൾ അടിയന്തരമായി നിറവേറ്റുന്നതിന്റെ മൂർത്ത രൂപമാണ് ഈ അടയാളം ദൈവികശക്തിക്കു സ്നേഹത്തിൽ കല്ല്യണവീട് സാക്ഷിയായി.

മകന്റെ നിർദ്ദേശങ്ങൾ പാലിക്കുവാൻ അമ്മ താത്പര്യപ്പെടുന്നു. അതു ഏവർക്കും ബാധകമാണ്. നോമ്പുനാളുകളിൽ കൂടുതൽ ദൈവത്തെശരണം പ്രാപിക്കാൻ ഈ അടയാളം പ്രേരിപ്പിക്കുന്നു. സഹജീവികളുടെ പ്രയാസങ്ങളിൽ അവർക്കുവേണ്ടി മദ്ധ്യസ്ഥ പ്രാർത്ഥന ചെയ്യാനും അവരെ സഹായിക്കാനും കനാവിലെ കല്ല്യാണം പഠിപ്പിച്ചുതരുന്നു. കേവലം ഭക്ഷണം നൽകിയവനോടൊപ്പം ഒരു കുടുംബത്തിന്റെ മാനവും രക്ഷിക്കപ്പെട്ടു. ഗുണഭോക്താക്കൾ അറിയാതെതന്നെ, അവർക്കു നന്മചെയ്തു കൊടുക്കുമ്പോൾ അതു ഏറ്റം മനോഹരവും ദൈവികവുമാകുന്നു. അത്യാവശ്യമറിഞ്ഞു സേവനം ചെയ്യുന്നവനാണ് ഉത്തമൻ. അതു പ്രതിഫലേച്ഛയോ പ്രചരണമോ കൂടാതെ അത്ഭുതങ്ങളെപ്പറ്റി എട്ടുനാടും പൊട്ടുമാറ് വിളിച്ചു പറഞ്ഞു. സാക്ഷ്യ മാർഗ്ഗം സ്വീകരിക്കുന്നവർക്ക് അത് ഒരു തിരുത്തൽ പാഠമായിരിക്കും.

---

***2014 മാർച്ച് 9***

## നോമ്പിലെ രണ്ടാം ഞായർ

*(വി. ലൂക്കോ. 4: 40–41, 5:12–16)*

---

സൂര്യസ്തമയത്തോടെ ഇരുൾ വന്നു തുടങ്ങുന്നു. എന്നാൽ സൂര്യസ്തമയത്തു യേശുവിനെ സമീപിച്ച വിവിധരോഗികൾക്ക് സൗഖ്യത്തിന്റെ വെളിച്ചം ലഭ്യമായി, പ്രകാശം നഷ്ടപ്പെടുമ്പോഴാണ് ജീവിതത്തിൽ ഇരുൾ വീഴുന്നത്. തികഞ്ഞ പ്രത്യാശയുള്ളവർക്ക് ഇരുളിലും വെളിച്ചമുദിക്കും. നേരുള്ളവർക്ക് ഇരുട്ടിൽ വെളിച്ചമുദിക്കും എന്നാണല്ലോ പ്രമാണം. ഇരുളിലും വെളിച്ചമെത്തിക്കുന്ന അനുഷ്ഠാനമാണത്. പ്രഭാതത്തിൽ വെളിച്ചം ആഘോഷിക്കപ്പെടുന്നു.

പിശാചുക്കൾ വേഗം യേശുവിനെ തിരിച്ചറിഞ്ഞു. തിന്മ പേറുന്നവർക്ക് നന്മയെപ്പറ്റി അറിവുണ്ടായിരിക്കും അറിവുകൊണ്ട് മാത്രമായില്ലല്ലോ വിശ്വാസികൾ എന്നു കരുതുന്നവർ ദൈവത്തെ തിരിച്ചറിയാതെ പോകുന്ന സന്ദർഭങ്ങളുണ്ട്. തിബേരിയോസ് കടൽത്തീരത്ത് ഒരു പ്രഭാതത്തിൽ മത്സ്യബന്ധനത്തിലേർപ്പെട്ടിരുന്ന ശിഷ്യന്മാർ, ഉത്ഥിതനായ ക്രിസ്തു കടൽത്തീരത്തിരുന്നു വന്നു നിന്നിട്ടും കുഞ്ഞുങ്ങളെ എന്നു വിളിച്ചിട്ടും അവർ തിരിച്ചറിഞ്ഞില്ല. നാം ദൈവത്തെ അറിയുകമാത്രമല്ല സ്നേഹിക്കുകയും വേണം. നന്മയേയും തിന്മയേയും കുറിച്ചുള്ള ഭൗതികമായ അറിവ് എങ്ങും എത്തിക്കുകയില്ല. നമ്മുടെ ആകുമ്പോഴെ മനുഷ്യർന്നാകു. പിശാചുകൾ ദൈവത്തെ ഭയന്നു വിറയ്ക്കുന്നു. എന്നാൽ തന്നെ അനുസരിച്ച് ആരാധിക്കുവാൻ വിസമ്മതിക്കുന്നു.

കുഷ്ഠരോഗവും കുഷ്ഠരോഗികളും ഭയ





ങ്കര (ഭയമുളവാക്കുന്ന) മ്മാരായിരുന്ന കാലമുണ്ടായിരുന്നുഇന്ന് അത് അത്രഭയങ്കരമായി കരുതപ്പെടുന്നില്ല. എങ്കിലും അറപ്പു ഉളവാക്കുന്നു എന്നതാണ് വാസ്തവം. ഭയങ്കരമായ രോഗം ബാധിച്ചതിനാൽ സമുദായത്തിൽ നിന്നും ഭ്രഷ്ടുകല്പിച്ച് പുറത്താക്കപ്പെട്ടിരുന്ന രോഗിയുടെ മാനസികാവസ്ഥയെപ്പറ്റി അധികമാരും ഗൗരവമായി കരുതാറില്ല. കണ്ണാടിക്കൂട്ടിൽ ഇടംവലം ഓടിനടക്കുന്ന അലങ്കാര മത്സ്യങ്ങളെ കാണുന്നത് ആനന്ദകരമാണ്. എന്നാൽ തടവിലായതിനാൽ അവയ്ക്ക് വ്യഥയാണ്ടുകുമെങ്കിൽ അതു സ്വാഭാവികമാണ്. കുഷ്ഠരോഗി യേശുവിനു മുമ്പിൽ സാഷ്ടാംഗപ്രണാമം നടത്തിയത്, അവന്റെ തീവ്രമായ ആവശ്യബോധം നിമിത്തവും സൗഖ്യദായകനായ യേശുവിലുള്ള സമ്പൂർണ്ണ വിശ്വാസവും കൊണ്ടായിരിക്കണമല്ലോ, ഹൃദയം ഹൃദയത്തോട് അഭ്യർത്ഥിക്കുന്നു. നിനക്കു മനസ്സായാൽ എന്നെ ശുദ്ധനാക്കാൻ കഴിയും. അതു യേശു അപ്പാടെ സ്വീകരിച്ചു. കന്യാസ്ത്രീയോട് പറയുന്ന രീതിയിലുള്ളതൊന്നും ഇവിടെ കാണുന്നില്ല. മറിച്ച് ഒരു സ്പർശനവും അനുഗ്രഹവും, അവ അവനെ രൂപാന്തരപ്പെടുത്തി.

നോമ്പിൽ മനനം ചെയ്യപ്പെടുന്ന ഈ അത്ഭുത രോഗശാന്തി നൽകുന്ന സന്ദേശങ്ങൾ ഏതെല്ലാമാകാം? നമ്മൾ കർത്താവിന്റെ മനസ്സുള്ളവരായിരിക്കണമെന്നാണ് പൗലോസ് ശ്ലീഹായുടെ കല്പന. അങ്ങനെ ആകയാൽ നമ്മൾ ദൈവത്തിന്റെ മനോവ്യാപാരങ്ങൾക്ക് നമ്മളെത്തന്നെ വിധേയരാക്കും. അവിടുത്തേക്കു ഹിതകരമല്ലാത്തതൊന്നും നമ്മൾ അഭിലഷിക്കുകയോ അഭ്യർത്ഥിക്കുകയോ ചെയ്യില്ല. കുഷ്ഠരോഗിയുടെ അഭ്യർത്ഥനയുടെ സാരവും അതുതന്നെയെന്നുതോന്നുന്നു. തീരുമാനം അവർ യേശുവിനു വിട്ടിരിക്കുകയാണ്. എനിക്കതുവേണം കിട്ടിയേ തീരൂ എന്നരീതിയിലുള്ള വാക്കുകളൊന്നും അവിടെയില്ല അനുഗ്രഹിക്കാതെ വിടില്ല നിന്നെ ഞാൻ എന്നെ യാക്കോബിന്റെ നിർബന്ധം ഒരു തുടർ സാധനമായിക്കാണാം. എവിടെപ്പോയാലും അനുഗ്രഹം എടുക്കുകയല്ലേ, മടുത്ത് പോകാതെ, ചോദിച്ചു വാങ്ങുകയാണ്.

അടയാളങ്ങളും അത്ഭുതങ്ങളെയും കുറിച്ച് ചില പുതിയ അറിവുകൾ ഇവിടെ ആവർത്തനം ചെയ്യപ്പെടുന്നു. ഇവിടെ അത്ഭുതരോഗശാന്തിനടത്തിയിട്ടും അതിനെപ്പറ്റി വലിപ്പം ഭാവിക്കാതെ ന്യായ പ്രമാണത്തിനു വിധേയനാകാനുള്ള നിർദ്ദേശം ശ്രേദ്ധിക്കപ്പെടേണ്ടതാണ്.

ഈശ്വര നിയതമായ ചട്ടങ്ങൾക്ക് എല്ലാവരും വിധേയരാണ്. നോമ്പും നമസ്കാരവും പഴഞ്ചൻ രീതികളും Outdated ആയ എന്തോ ആയും കരുതുന്നവർ ഇതു പഠിക്കട്ടെ. ആത്മീയ അഭ്യാസങ്ങൾക്ക് ഒരിക്കലും മൂല്യം കുറയുന്നില്ല. ജീവിതത്തിൽ ചിലതൊക്കെ നേടിക്കഴിഞ്ഞാൽ പിന്നെ പള്ളിയും പട്ടക്കാരനും ആവശ്യമില്ല എന്നു കരുതുന്നവൻ ചിന്തിക്കട്ടെ. കുമ്പിട്ട് നമസ്കരിക്കുന്നവർ ശരീരത്തിനും ആത്മാവിലും സുകൃതഭാസവും ബലവും വർദ്ധിപ്പിക്കുന്നു. വിനയം ശീലിക്കാനുള്ള മാർഗ്ഗം കൂടിയാണത്.

സൗഖ്യം പ്രാപിച്ച മനുഷ്യൻ ദൈവം തന്നോടു കരുണചെയ്ത വാർത്ത നാടു നീളെ പ്രചരിപ്പിച്ചു. ആരോടും പറയരുതെന്നാണ് യേശു കല്പിച്ചത്. ഈ വാർത്ത പരന്നതോടെ യേശുവിനെ കാണാനും രോഗശാന്തി ലഭിക്കാനുമുള്ള ആളുകൾ അധികമായി. അപ്പോൾ യേശു അവിടെ നിന്നു നീങ്ങി, മനുഷ്യരില്ലാത്ത നിർജനപ്രദേശത്തേക്കുപോയി. അവിടെ ഏകാന്തനായി പ്രർത്ഥിച്ചു. ഈ ദൃഷ്ടാന്തം നമ്മുടെ കൺമുമ്പിലുണ്ട്. പ്രശസ്തനായതോടെ പ്രാർത്ഥനയ്ക്കായി ഏകാന്തതയിലേക്കൊരു മടക്കയാത്ര. ലോകത്തിന് അത്ര പരിചയമില്ലാത്ത ഒരു മാർഗ്ഗമാണിതു.

വലിയനോമ്പിൽ ഈ ദൃഷ്ടാന്തം അത്യാകർഷകമായി തോന്നുന്നില്ലേ.

■

## വിളംബരത്തിന്റെ നാട്ടിലെ കെടാവിളക്ക്

# കുണ്ടറ സെന്റ് തോമസ് വലിയപള്ളി

കാർത്ത്യശിഷ്യനായ വി. മാർത്തോമ്മാശ്ലീഹായുടെ നാമത്തിൽ സ്ഥാപിക്കപ്പെട്ട മലങ്കര ഓർത്തഡോക്സ് സഭയിലെഅതിപുരാതന ദേവാലയങ്ങളിലൊന്നാണ് കുണ്ടറ വലിയപള്ളി. പൗരാണികതയുടെയും മതസാഹോദര്യത്തിന്റെയും ആത്മീയ ചൈതന്യത്തിന്റെയും ഉത്തുംഗശൃംഗമായി പ്രശോഭിക്കുന്ന ഈ ദേവാലയം സ്ഥാപിതമായിട്ട് ഒരുസഹസ്രാബ്ദം പിന്നിട്ടു കഴിഞ്ഞു. 9-ാം നൂറ്റാണ്ടിൽ സ്ഥാപിതമായി എന്ന് വിശ്വസിക്കുന്ന ഈ ദേവാലയം മലങ്കര സഭയുടെ ചരിത്രത്തിൽ നിർണ്ണായകമായ സ്ഥാനം വഹിക്കുന്നു. എ. ഡി. 17-ാംനൂറ്റാണ്ടിൽ പേർഷ്യയിൽ നിന്നും മലങ്കരയിൽ എത്തിയ വിശുദ്ധനായ മാർഅന്ത്രയോസ് ബാവ (കുണ്ടറ വല്യപ്പൂപ്പൻ) തന്റെ സുവിശേഷ പ്രവർത്തനത്തിന്റെ നല്ല സമയം ഈ ദേശത്തിനും ഇടവകയ്ക്കും നൽകി. അദ്ദേഹത്തിന്റെ ഓർമ്മ കുംഭം 18, 19 പെരുന്നാളായി കൊണ്ടാടപ്പെടുന്നു. മാറനാട്, അമ്പലത്തുംകാല, കുണ്ടറ, മുളവന, ഇടവട്ടം, പെരിനാട്, മുഖത്തല, നല്ലില, പെരുമ്പുഴ, ചൊവ്വള്ളൂർ, തൃപ്പലഴികം, ഓടനാവട്ടം എന്നീ പ്രദേശങ്ങളിലുള്ള എല്ലാ ക്രൈസ്തവ ദേവാലയങ്ങളുടെയും മാതൃ ഇടവകയായ ഈ പരിശുദ്ധ ദേവാലയത്തിൽ നാനാജാതി മതസ്ഥരായ ധാരാളം ഭക്തജനങ്ങൾ പതിവായി സന്ദർശിക്കുകയും അനുഗ്രഹങ്ങൾ പ്രാപിക്കുകയും ചെയ്യുന്നു. മലങ്കര സഭയ്ക്കായി അനേകം വൈദീകരെയും രണ്ടു മെത്രാപ്പോലീത്താമാരെയും സംഭാവന ചെയ്യുവാൻ ഈ ഇടവകയ്ക്ക് കഴിഞ്ഞിട്ടുണ്ട്. ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ സഖറിയാ മാർ ദിവന്നാസ്യോസ് തിരുമേനിയും ചെന്നൈ ഭദ്രാസനത്തിന്റെ ഇപ്പോഴത്തെ അധിപൻ അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്തായും ഈ ഇടവകാംഗങ്ങളാണ്. ഇന്നു കാണുന്ന ഈ മനോഹര ദേവാലയം 1961 ജൂലൈ 3നു പണിയാരംഭിക്കുകയും 1970 ഡിസംബർ 20, 21 തീയതികളിൽ പരിശുദ്ധ ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവയാൽ കൂദാശകർമ്മം നിർവ്വഹിക്കപ്പെട്ടിട്ടുള്ളതുമാകുന്നു.

കാലം പിന്നിട്ടപ്പോൾ ദേവാലയത്തിന്റെ സ്ഥല പരിമിതി മനസ്സിലാക്കി 2009-ൽ ദേവാലയത്തിന്റെ ഇരുവശങ്ങളിലേക്കും പടിഞ്ഞാറ് വശത്തേക്കും, പഴമ നഷ്ടപ്പെടാതെ പൂമുഖങ്ങൾ നിർമ്മിക്കുന്നതിന് വേണ്ടി അഭിവന്ദ്യ ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് തിരുമനസ്സ് കൊണ്ട് കല്ലിടീൽ കർമ്മം നിർവ്വഹിച്ചു. ഇപ്പോൾ അതിന്റെ പണിപൂർത്തീകരിച്ച് 2014 ഫെബ്രുവരി 16 ന് അതിന്റെ കൂദാശ കർമ്മം അഭിവന്ദ്യ സഖറിയാ മാർ അന്തോണിയോസ്, അഭിവന്ദ്യ യൂഹാനോൻ മാർ ദീയസ്കോറോസ് എന്നീ തിരുമേനിമാരുടെ കാർമ്മികത്വത്തിൽ നിർവ്വഹിക്കുന്നു.

കൂദാശയോടനുബന്ധിച്ച് ഇടവക മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ കൂടുന്ന പൊതുസമ്മേളനം ബഹുമാനപ്പെട്ട കേരള അഭ്യന്തരവകുപ്പ് മന്ത്രി ശ്രീ. രമേശ് ചെന്നിത്തല ഉദ്ഘാടനം ചെയ്യുന്നതും തദവസരത്തിൽ സാമൂഹ്യ - രാഷ്ട്രീയ- മത നേതാക്കന്മാർ ആശംസകൾ അർപ്പിക്കുന്നു. മതമൈത്രിയുടെ ഈറ്റില്ലമായ കുണ്ടറ വലിയപള്ളിയിൽ മാർ അന്ത്രയോസ് ബാവ വിശ്രമിച്ച "പള്ളിമേട" ഇന്നും നാടിന് സൗരഭ്യം പരത്തുന്നു. ആ പുണ്യപിതാവിന്റെ ശ്രാദ്ധപെരുന്നാൾ ഫെബ്രുവരി 15നുള്ള വിളമ്പര റാലിയും, 16-ലെ കൊടിയേറ്റും, കൂദാശയ്ക്കും ശേഷം 27 മുതൽ ആരംഭിക്കുന്ന കൺവൻഷനോട് കൂടി ഈ വർഷത്തെ വലിയ പെരുന്നാൾ മാർച്ച് 3 ന് സമാപിക്കുന്നു.

അഭിവന്ദ്യ സഖറിയ മാർ അന്തോണിയോസ്, അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ്, അഭിവന്ദ്യ ഡോ. ജോസഫ് മാർ ദിവന്നാസിയോസ്, അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് എന്നീ മെത്രാപ്പോലീത്തമാർ പെരുന്നാളിന് നേതൃത്വം നൽകുന്നു.കൂദാശയിലും പെരുന്നാൾ ശുശ്രൂഷകളിലും സംബന്ധിച്ച് അനുഗ്രഹം പ്രാപിക്കുവാൻ എവരെയും കർത്ത്യനാമത്തിൽ സ്വാഗതം ചെയ്യുന്നു.

പള്ളിയുടെ വിലാസം
**വികാരി/ ട്രസ്റ്റി**
**സെന്റ് തോമസ് ഓർത്തഡോക്സ് വലിയപള്ളി**
**കുണ്ടറ പി.ഒ. കൊല്ലം, പിൻ- 691501**
**ഫോൺ : 0474 2522525, 2522940**
**വികാരി : ഫാ. തോമസ് ഡാനിയേൽ ആലഞ്ചേരി**
**സഹവികാരി : ഫാ.ജോസഫ്.കെ.ജോൺ തേവലക്കര**



ഫാ. തോമസ് ഡാനിയേൽ
(വികാരി)

## മാധ്യമ ധർമ്മം

*29-ാം പേജിൽ നിന്നു തുടർച്ച...*

വിധമുള്ള നഷ്ടത്തിനോ ഇടയാക്കിയതായി തെളിഞ്ഞാൽ അത് ഒരു വർഷം വരെ തടവ്ശിക്ഷ ഉറപ്പാക്കുന്ന കുറ്റമാണെന്ന് ചില മാധ്യമ പ്രവർത്തകർ മറക്കുന്നു. ഒരു സർക്കാരിനെ എങ്ങിനെയും താഴെ ഇറക്കുക എന്ന ഉദ്ദേശ്യത്തോടെയുള്ള വാർത്താ പ്രചരണം ഒരു മാധ്യമത്തിനും ചേർന്നതല്ല. തട്ടിപ്പുകൾ ഇവിടെ ആവശ്യമില്ല. അതിന്മേൽ സ്വതന്ത്രമായി പോലീസ് അന്വേഷണം നടക്കട്ടെ. കുറ്റവാളികളെ അവർ കണ്ടെത്തട്ടെ. ശിക്ഷ കോടതി വിധിയിക്കട്ടെ. അല്ലെങ്കിൽ ചാരവ്യത്തിക്കേസിന്റെ അനുഭവം ആവർത്തിച്ചേക്കാം.

ഇന്ത്യൻ ഭരണഘടനപ്രകാരമുള്ള മൂന്ന് തൂണുകളിൽ ഒന്നിന് മറ്റുള്ളവയെക്കാൾ ശക്തി ഏറിയാൽതന്നെ ജനാധിപത്യ സംവിധാനത്തിന്റെ സന്തുലിതാവസ്ഥ ചോദ്യം ചെയ്യപ്പെടു മെന്നിരിക്കെ, ഭരണഘടനയ്ക്ക് പുറത്ത് നിന്ന് ജനാധിപ ത്യത്തെ പിൻതുണയ്ക്കുകയും ജനാധിപത്യ അവകാശങ്ങളുടെ കാവലാളായി നിലകൊള്ളുകയും ചെയ്യേണ്ടുന്ന നാലാം തൂണായ മാധ്യമശക്തികൾ സ്ഥാപിത താൽപര്യങ്ങൾ സംരക്ഷിക്കുന്നതിനോ തങ്ങളുടെ ഗവേഷണമികവ് കാണിയ്ക്കുന്നതിനോ ഭരണസംവിധാനത്തിന്റെ താളം തെറ്റിക്കുവാൻ മുന്നിട്ടിറങ്ങിയാൽ ജനാധിപത്യ സംവിധാനം തകിടം മറിയും. രാഷ്ട്രത്തിന്റെ നിലനിൽപ് തന്നെ അവതാളത്തിലാകും. അഞ്ച് വർഷം ഭരിക്കുവാൻ ജനങ്ങൾ ചുമതലപ്പെടുത്തിയ സർക്കാരിന്റെ ശക്തി ചോർത്തി ക്കളയുംവിധം മാധ്യമങ്ങൾ പ്രവർത്തി ക്കുന്നത് അനുചിതമാണ്. മാധ്യമ വാർത്തകൾക്ക് വിരുദ്ധമാണ് കോടതിയിൽ തെളിയുന്ന സത്യം എന്ന് വന്നാൽ പോലും മാധ്യമങ്ങൾ പറഞ്ഞതാണ് സത്യം എന്നും, കോടതിക്ക് പിഴവ് പറ്റി എന്നും ജനം ധരിക്കുന്ന അവസ്ഥ സംജാതമാകും വിധമാണ് ഇന്ന് വാർത്തകൾ വരുന്നത്. കുറ്റം ആരോപിക്കപ്പെടുന്നവർ യഥാർത്ഥ ത്തിൽ കുറ്റം ചെയ്തിട്ടുണ്ടോ എന്ന് അന്വേഷിച്ച് കണ്ടുപിടിക്കുന്നത് അന്വേഷണ ഉദ്യോഗസ്ഥരുടെ ജോലി യാണ്. കുറ്റം തെളിയിക്കേണ്ടത് കോടതിയിലാണ്. ശിക്ഷ വിധിക്കേണ്ടതും കോടതി തന്നെ. ഈ ചുമതലകളൊന്നും മാധ്യമങ്ങൾ ഏറ്റെടുക്കുന്നത് ഉചിതമല്ല. അതിനുമുമ്പ് തന്നെ ഇവരെയൊക്കെ കുറ്റവാളികൾ എന്ന് വിളിയ്ക്കാനും അവരുമായി ബന്ധമുണ്ടെന്ന് ആരോപിക്കുന്ന നേതാക്കളെ കരിവാരി തേയ്ക്കുവാനും ആർക്കും അധികാരമില്ല. റ്റി. പി.ചന്ദ്രശേഖരൻ കേസിലും ഇത് തന്നെയാണ് പാലിക്കേണ്ട തത്വം. അന്തിമമായി ഒരാൾ കുറ്റക്കാരനെന്ന് കോടതി വിധിയ്ക്കുംവരെ ഒരാൾ കുറ്റക്കാരനായി ചിത്രീകരിക്ക പ്പെടാൻ പാടില്ല എന്ന് ഇന്ത്യൻ നിയമസംഹിത പറയുന്നു. അതുവരെ അയാൾ കുറ്റം ആരോപിയ്ക്കപ്പെടുന്നയാൾ മാത്രമാണ്. ഇന്നത്തെ നിലയിൽ മാധ്യമങ്ങൾ തുടർന്നാൽ പാശ്ചാത്യ രാജ്യങ്ങളിലെപ്പോലെ ഇവിടെയും ജനം മാധ്യമങ്ങളെ ഉപേക്ഷിയ്ക്കും. അങ്ങിനെ വന്നാൽ പ്രേക്ഷകരി ല്ലാതെ ദൃശ്യമാധ്യമങ്ങളും വായനക്കാർ ഇല്ലാതെ പത്രമാധ്യമങ്ങളും അടച്ച് പൂട്ടും. ജസ്റ്റിസ് എം.ജഗൻനാഥ റാവു അദ്ധ്യക്ഷനായ ഇന്ത്യൻ ലോ കമ്മീഷന്റെ 2006 ആഗസ്റ്റിൽ 'മാധ്യമ വിചാരണ' എന്ന വിഷയത്തിൽ പ്രസിദ്ധീകരിച്ച 200-ാം റിപ്പോർട്ട് ഓരോ പത്രപ്രവർത്തകനും വായിച്ചിരിക്കേണ്ടതാണ്. ഇന്ത്യൻ ഭരണഘടനയുടെ 19-ാം അനുശ്ഛേദം നൽകുന്ന 'മാധ്യമ - സ്വാതന്ത്ര്യം' പരിപൂർണ്ണ സ്വാതന്ത്ര്യം അല്ലെന്ന് വ്യക്തമാക്കുന്ന റിപ്പോർട്ടിന്റെ 232-ാം പേജിൽ 19-ാം അനുഛേദം ഓരോ മാധ്യമപ്രവർത്തകനും വിശദമായി പഠിച്ചിരിക്കണമെന്നും നിർദ്ദേശിക്കുന്നു. ജേണലിസം പാഠ്യപദ്ധതിയിൽ ഇത് ഉൾപ്പെടുത്തേണ്ടതാണ്.

കോടതി-വിധി അവലോകനം ചെയ്യുവാനും കോടതിക്ക് പിഴവ് സംഭവിച്ചാൽ വിമർശിക്കുവാനും ഈ രാജ്യത്ത് അവകാശമുണ്ട്. യഥാസ്ഥാനത്ത് യഥാവിധിയുള്ള പ്രതികരണത്തിന് ഫലം ഉണ്ടെന്നതിന് തെളിവാണ് ബിനായക് സെൻ എന്ന മനുഷ്യാവകാശപ്രവർത്തകന്റെ മോചനം. പിന്നെന്തിന് പരാക്രമം? എത്ര പ്രധാനപ്പെട്ടതെന്ന് മാധ്യമങ്ങൾ കരുതുന്ന കേസുകളും കൈകാര്യം ചെയ്യുന്ന കോടതിയിലെ ജഡ്ജിയുടെ പേര് നിയന്ത്രണമില്ലാതെ പ്രസ്താവിക്കുന്ന പ്രവണത മുൻകാലങ്ങളിൽ ഇല്ലായിരുന്നു. എന്നാൽ, ഹൈക്കോടതയിൽ ഓരോ മൂന്നു മാസവും കൂടുമ്പോൾ നടക്കുന്ന പുന:ക്രമീകരണങ്ങളുടെ ഭാഗമായ ജഡ്ജിമാരുടെ ബഞ്ച്-മാറ്റം പോലും അപഹാസ്യമാം വിധം ചില മാധ്യമങ്ങൾ അടുത്തയിടെ ചിത്രീകരിച്ചു. ഒരു കേസ്സിന്റെ വിവരങ്ങൾ ബന്ധപ്പെട്ട പ്രോസിക്യൂട്ടർ മുഖാന്തിരം ശേഖരിക്കുന്ന പഴയ രീതി മാധ്യമങ്ങൾ തുടരുന്നതാവും ഉചിതം. അല്ലാത്തപക്ഷം കോടതി വിധിയെക്കാൾ ജനം മാധ്യമ വിധിയെ വിശ്വസിക്കുവാൻ ഇടയാക്കും. അത് ഒരു ജനാധിപത്യ സംവിധാനത്തിൽ ഉചിതമല്ല എന്നതിലുപരി വലിയ വിപത്തുകൾ സൃഷ്ടിക്കുവാൻ ഇടയാക്കുകയും ചെയ്യും. അതിനിടയാക്കാതെ നോക്കേണ്ടതും പത്രധർമ്മം തന്നെ. ■

# കല്ലട വലിയപള്ളിയും മാർ അന്ത്രയോസ് ബാവായും

കല്ലട വല്യപ്പൂപ്പൻ എന്നറിയപ്പെടുന്ന പരിശുദ്ധ **മാർ അന്ത്രയോസ് ബാവ** ഏ. ഡി 1678 ൽ കേരളത്തിൽ എത്തി. സിറിയയിൽ നിന്ന് വന്ന ഈ പിതാവ് സത്യവിശ്വാസ സംരക്ഷകനായി മലങ്കരയിൽ പ്രവർത്തിച്ചു. മുളന്തുരുത്തിയിൽ മൂന്ന് സഹോദരങ്ങളോടൊപ്പം എത്തിച്ചേർന്ന ഈ പരിശുദ്ധന്റെ സഹോദരങ്ങളിൽ ഒരാൾ റമ്പാനും മറ്റുള്ളവർ അയ്മേനികളും ആയിരുന്നു.

മുളന്തുരുത്തിയിൽ ദീർഘകാലം വസിച്ച അദ്ദേഹം കിഴക്കോട്ട് യാത്ര ചെയ്ത, കൊച്ചി തിരുവിതാംകൂർ രാജ്യങ്ങളുടെ സംഗമസ്ഥലവും വ്യാപാരകേന്ദ്രവും ആയ വെട്ടിക്കൽ എത്തി. അവിടെ, കുരിശു പള്ളിയോട് ചേർന്ന് ഭവനം നിർമ്മിച്ച് താമസം ആരംഭിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ കൂടെ ഉണ്ടായിരുന്ന സഹോദരങ്ങളിൽ ഒരാൾ മുളന്തുരുത്തിയിൽ വിവാഹം കഴിച്ച് താമസിച്ച് പോന്നു. ഈ സഹോദരസന്തതിപരമ്പരയിൽപ്പെട്ടവരാണ് മുളന്തുരുത്തിയിൽ ജാതരായ പരിശുദ്ധ പരുമലതിരുമേനിയും പരിശുദ്ധ കാട്ടുമങ്ങാട്ട് ബാവമാരും . വെട്ടിക്കൽ നിന്നും യാത്ര തിരിച്ച **മാർ അന്ത്രയോസ് ബാവ**, കുറുപ്പും പടി, പുത്തൻകാവ് , മണർകാട് തുടങ്ങിയ സ്ഥലങ്ങളിലും താമസിക്കുകയുണ്ടായി അതിനുശേഷം അദ്ദേഹം യാത്രചെയ്തു കല്ലടയിൽ എത്തി. 1692 കുംഭം 19 ന് കാലം ചെയ്ത പരിശുദ്ധനെ കല്ലട വലിയപള്ളിയിലെ വിശുദ്ധ മദ്ബഹായിൽ കബറടക്കി .

മതമൈത്രിയുടെ കാവലാളായി പരിശുദ്ധ പിതാവിനെ ഈ ദേശം ഒന്നടങ്കം ആദരിക്കുന്നു. **മാർ അന്ത്രയോസ് ബാവയുടെ** സാന്നിദ്ധ്യം കല്ലടയിൽ വിശുദ്ധി പരത്തി നിറഞ്ഞു നിൽക്കുന്നു. നാനാജാതി മതസ്ഥർ ഈ ദൈവാലയത്തിൽ ഒത്തുചേരുന്നു. ജാതി മതദേശ ഭേദമെന്യേ ജനങ്ങൾ തങ്ങളുടെ മദ്ധ്യസ്ഥനായി കരുതുന്ന ഈ പുണ്യ പിതാവിനെ ചിറ്റുമല ദേവിയുടെ സഹോദരനായി ഹൈന്ദവ വിശ്വാസികൾ ആദരിക്കുന്നു.

മലങ്കര സഭയിലെ തെക്കൻ മേഖലയിലെ ആദ്യ തീർത്ഥാടന കേന്ദ്രമായ ഈ ദൈവാലയം **പരിശുദ്ധ അന്ത്രയോസ് ബാവയുടെ** നാമത്തിലുള്ള ഏക തീർത്ഥാടന കേന്ദ്രമായി പരിലസിക്കുന്നു.

**പരിശുദ്ധ മാർ അന്ത്രയോസ് ബാവയുടെ** കബറിടം കൊണ്ട് അലങ്കൃത മായ ഈ ദൈവാലയവും, പരിശുദ്ധ പിതാവ് ഉപയോഗിച്ച പള്ളിമേടയും, സൗഖ്യദാന ക്കിണർ എന്നറിയപ്പെടുന്ന കിണറും, പള്ളിക്കുളവും വിശ്വാസ ഹൃദയങ്ങളിൽ ആത്മ സന്തോഷത്തിന്റെ പ്രഭപരത്തുന്നു.

**പരിശുദ്ധ മാർ അന്ത്രയോസ് ബാവ** യുടെ 322-ാം ഓർമ്മ പ്പെരുന്നാൾ 2014 ഫെബ്രുവരി 23 മുതൽ മാർച്ച് 3 വരെ യുള്ള തീയതികളിലാണ്.

**പരിശുദ്ധ മാർ അന്ത്രയോസ് ബാവയുടെ** കബറിടം കൊണ്ട് അനുഗ്രഹീതമായ ഈ പുണ്യ ഭൂമിയിലെ പെരുന്നാളിലേക്ക് ഏവരേയും ഹൃദയപൂർവ്വം സ്വാഗതം ചെയ്യുന്നു.

**ഇടവകയക്ക് വേണ്ടി,**

**റവ. ഫാ. എം.എം .വൈദ്യൻ**
വികാരി
(9447243650)



# സുവിശേഷ വയലിൽ 25 വർഷം



അടൂർ-കടമ്പനാട് ഭദ്രാസന സുവിശേഷകനായ ബ്രദർ തോമസ് മാത്യു സുവിശേഷ പ്രവർത്തനത്തിൽ സ്തുത്യർഹമായ 25 വർഷം പിന്നിടുകയാണ്. അടൂർ കടമ്പനാട് ഭദ്രാസനത്തിന്റെ പത്തനാപുരം മാർ ലാസറസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗമാണ്.

ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ഒരു സുവിശേഷപ്രസംഗമാണ് തോമസ് മാത്യുവിനെ സുവിശേഷ വേലയിലേക്ക് വഴി തിരിച്ചു വിട്ടത്. മൗണ്ട് ഹോറേബ് ആശ്രമാംഗം ഫാ. കെ. റ്റി. വർഗീസിന്റെ ആത്മീയ ശിക്ഷണവും വിധവയായ അമ്മയുടെ പ്രാർത്ഥന അനുഭവങ്ങളും തന്നെ ഒരുപാടു സ്വാധീനിച്ചിട്ടുണ്ടെന്ന് ബ്രദർ തോമസ് മാത്യു സാക്ഷ്യപ്പെടുത്തുന്നു. കേരളത്തിനകത്തും പുറത്തുമായി രണ്ടായിരത്തിൽ പരം വേദികളിൽ സുവിശേഷ പ്രസംഗങ്ങൾ നടത്തിയിട്ടുണ്ട്.

മാവേലിക്കര മിഷൻ ട്രെയിനിംഗ് സെന്ററിൽ നാലാം ബാച്ച് വിദ്യാർത്ഥിയായി പുറത്തിറങ്ങിയ ഇദ്ദേഹം സുവിശേഷ പ്രവർത്തനങ്ങളിൽ ഇപ്പോഴും സജീവമാണ്. പുസ്തകങ്ങളും ലഘുലേഖകളുമായി 24 ഓളം വിശ്വാസ പഠന ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. കുണ്ടറ സ്വദേശിയായ സോമി തോമസാണ് ഭാര്യ. മക്കൾ: ജെയ്സൺ എം. തോമസ്, ജോയൽ ബേസിൽ തോമസ്.

(9645677960) ■



**BRIDE GROOM WANTED**

Ex NRI upper middle class orthodox parents from central Travancore seeks alliance for thier daughter M.Sc in Nursing 26/158 from orthodox, Jacobite, Marthomite parents of professionally qualifed and working boys abroad/India.

**Mob: 9947332789/0479-2315025**

**BRIDE GROOM WANTED**

**RE-MARRIAGE**

Orthodox lady professor, based in Bangalore, innocent divorcee, 48/165, without any encumbrances from Kerala aristocratic family, working in Bangalore is looking for suitable alliances below 55 from successcul professional or business executives without any encumbrances and financially sound orthodox, god fearing and Bangalore based aristocratic families.

**Ph: 098803 19569**

**BRIDE GROOM WANTED**

Orthodox parents invite proposal for their daughter 23/160,B.Tech (Computer Science), presently working at M.G.M.Higher Secondary school, Bokaro Steel City, Jharkhand from professionally qualified boys.

*Contact:*

**09431734007, 08986694769**

keralamatrimony ID - E2548862

## ആയുഷ്ക്കാല വരിക്കാരോട്

1980 കളിൽ ആയുഷ്ക്കാല വരിസംഖ്യ സ്വീകരിച്ചവരിൽ നിന്നും സർട്ടിഫിക്കേറ്റും തിരിച്ചറിയൽ രേഖകളും ആവശ്യപ്പെട്ടിരുന്നു. കുറേപ്പേർ സഹകരിച്ചു. ടി. രേഖകൾ ഓഫീസിൽ എത്തിക്കുന്ന മുറയ്ക്ക് തുടർന്ന് മാസിക അയയ്ക്കുന്നതായിരിക്കും.

മലങ്കരസഭാ മാസികയുടെ വരിക്കാരെ ചേർന്നവർക്ക് ആകർഷകമായ വ്യവസ്ഥകൾ നല്കുന്നു. പ്രൊമോട്ടർമാരായി പ്രവർത്തിക്കാനാഗ്രഹിക്കുന്നവർ താഴെപ്പറയുന്ന നമ്പരിൽ ബന്ധപ്പെടുക.

Off. : 0481 - 2573234, Mob.: 9744648617

- മാനേജിംഗ് എഡിറ്റർ

## വിശുദ്ധനാട്ടിലേക്ക് തീർത്ഥയാത്ര

**ഇസ്രായേൽ ഗവൺമെന്റിന്റെ 'ടൂറിസം അംബാസഡർ' ബഹുമതി ലഭിച്ച ഫാ. ജോൺ ശങ്കരത്തിൽ നയിയ്ക്കുന്ന**

## ജറുശലേം യാത്ര

അഭിവന്ദ്യ തിരുമേനിമാരുടെ ആത്മീയ നേതൃത്വത്തിൽ യേശു ക്രിസ്തുവിന്റെ ജനന-മരണ സംഭവങ്ങൾക്ക് സാക്ഷ്യം വഹിച്ച ഇസ്രായേൽ, ഈജിപ്റ്റ്, ജോർദ്ദാൻ, പാലസ്തീൻ എന്നീ രാജ്യങ്ങളിലെ പുണ്യസ്ഥലങ്ങൾ സന്ദർശിക്കുന്നു.

- അഭി. തിരുമേനിമാർ, വൈദികർ, കന്യാസ്ത്രീകൾ എന്നിവർ യാത്രയ്ക്ക് ആത്മീയ നേതൃത്വം നൽകുന്നു.
- ബേദ്ലഹേം പള്ളിയിൽ വി. കുർബ്ബാന.
- ഉന്നത നിലവാരമുള്ള ഹോട്ടലുകളിൽ താമസസൗകര്യവും, മികച്ച ഭക്ഷണവും.

**2014 ഏപ്രിൽ 22, മെയ് 19**

അഭി. യൂഹാനോൻ മാർ പോളികാർപ്പോസ്, അഭി. മാത്യൂസ് മാർ തേവോദോസിയോസ് എന്നീ പിതാക്കന്മാർ യാത്രയ്ക്ക് ആത്മീയ നേതൃത്വം നൽകുന്നു.

*Contact:-*

**Fr. John Sankarathil, Kottayam**
**Aju Chundamannil, Vakayar, Konni**
**Ph: 9847478894, 0481-2582518, 9447123321**
**e-mail: sankarathilachen@gmail.com**
**web: www.biblicaldiscoverytours.com**

**2014 ജൂണിൽ ഇറ്റലി, റോം, അസ്സീസ്സി പാദുവ, ലൂർദ്, ടർക്കി എന്നിവിടങ്ങളിൽക്കൂടിയുള്ള യൂറോപ്പ് യാത്രയും പുറപ്പെടുന്നു**

റോയി ചാക്കോ ഇളമണ്ണൂർ

# ഒരു സങ്കീർത്തന തണലിൽ

'ഒരു സങ്കീർത്തനം പോലെ'യുടെ വിൽപ്പന ഒരു ലക്ഷം കഴിഞ്ഞത് 2005-ൽ. 12 വർഷം കൊണ്ട് ഒരു സാഹിത്യ കൃതിയുടെ ലക്ഷം കോപ്പികൾ വിറ്റഴിയുന്നത് മലയാളത്തിൽ ആദ്യ സംഭവം. 2014-ൽ 56-ാം പതിപ്പ്.

എന്റെ വായനക്കാരായിരുന്നു എന്നും എന്റെ ശക്തി. ആൾക്കൂട്ടത്തിൽ നിന്ന് എന്നെ വേറിട്ടു കണ്ടിരുന്ന അവരുടെ സ്നേഹവാത്സല്യങ്ങൾ എനിക്കു കാവലുണ്ട്. ആ വിശ്വാസത്തോടെ...

പെരുമ്പടവം ശ്രീധരൻ.




യേശുക്രിസ്തുവുമായി തനിക്ക് നേരിൽ സംസാരിക്കാൻ കഴിയുന്നതായി പ്രശസ്ത നോവലിസ്റ്റ് പെരുമ്പടവം ശ്രീധരൻ. തന്റെ നോവലിസ്റ്റ് പെരുമ്പടവം ശ്രീധരൻ. തന്റെ ആശങ്കകൾക്ക് യേശുവിൽ നിന്ന് ആശ്വാസവും ചോദ്യങ്ങൾക്ക് മറുപടിയും ലഭിക്കുന്നുണ്ടെന്നും മലയാള നോവൽ സാഹിത്യത്തിലെ ഈ സങ്കീർത്തനക്കാരൻ അറിയിച്ചു. ഏകാന്തതയിൽ ഞാൻ യേശുക്രിസ്തുവുമായി സംവേദനം നടത്താറുണ്ടെന്നും കേരളത്തിൽ ഈ പ്രിയ എഴുത്തുകാരൻ പറഞ്ഞു.

തിരുവനന്തപുരത്തെ തമലത്തുള്ള വീട്ടിൽ വച്ച് നടത്തിയ സംഭാഷണത്തിലാണ് മലയാളത്തിന്റെ പ്രിയങ്കരനായ എഴുത്തുകാരനൻ പെരുമ്പടവം ശ്രീധരൻ ഇക്കാര്യം വെളിപ്പെടുത്തിയത്.

മലയാളത്തിന്റെ സങ്കീർത്തനക്കാരൻ മനസ്സ് തുറന്നു: "ക്രിസ്തുവിന്റെ അനുയായി ആകുവാൻ ഒരു പള്ളിയിലെ അംഗം ആകണമെന്നൊ മാമോദീസാ മുങ്ങണമെന്നോ എനിക്ക് അഭിപ്രായമില്ല. ഞാൻ ഒരു ക്രിസ്തീയ വിഭാഗത്തിൽ അംഗമല്ലാതിരുന്നിട്ടും യേശുവിന്റെ ദൂതുകളും പ്രവർത്തികളും എന്നെ ആകർഷിക്കുന്നു. യേശുക്രിസ്തുവിന്റെ ജീവിതവും ഉപദേശങ്ങളും എന്നെ വളരെയേറെ ആകർഷിച്ചിട്ടുണ്ട്. മനുഷ്യന്റെ ദുഃഖത്തിനുള്ള കാരണം എന്തെന്ന് ശ്രീബുദ്ധൻ കണ്ടെത്തി. മനുഷ്യഗണത്തിന്റെ ദുഃഖത്തിനുള്ള പരിഹാരം യേശു നൽകുന്നു. വേദനിക്കുന്നവർക്ക് ആശ്വാസം നൽകുന്ന ക്രിസ്തുവിന്റെ തത്വശാസ്ത്രമാണ് എന്നെ ഏറെ ആകർഷിക്കുന്നത്."

പൂജപ്പുരയ്ക്ക് സമീപം തമലത്തെ വീട്ടിൽ 75 കാരനായി ഈ സാഹിത്യ പ്രതിഭയ്ക്ക് കൂട്ട് സഹധർമ്മിണി മാത്രം. മക്കളൊക്കെ അടുത്ത സ്ഥലങ്ങളിലാണ് താമസിക്കുന്നതെന്ന് അദ്ദേഹം പറഞ്ഞു.

സഭാ ഭേദമെന്യേ പല മെത്രാസനങ്ങളും ബിഷപ്പുമാരും വൈദികരുമൊക്കെ ആതുരാലയങ്ങൾ നടത്തുന്നതും കാരുണ്യ പ്രവർത്തനങ്ങൾ ചെയ്യുന്നതും യേശുക്രിസ്തുവിന്റെ മാനവസേവനത്തിൽ നിന്ന് മാതൃക കണ്ടെത്തിയതിന്റെ ഫലമായിട്ടാണെന്ന് പെരുമ്പടവം അഭിപ്രായപ്പെട്ടു. അനാഥരെ സംരക്ഷിക്കുന്നതും അനാഥ കുട്ടികളെ വളർത്തുന്നതും യാതൊരു പരസ്യവുമില്ലാതെ പലരും ചെയ്യുന്നു. ഇവിടെയാണ്, താൻ യേശുവിന്റെ സനേഹത്തിന്റെ ദൂത് സമൂഹത്തിൽ ഇപ്പോഴും പരിലസിക്കുന്നു എന്നറിയുന്നത് അദ്ദേഹം കൂട്ടിച്ചേർത്തു.

മലയാള സാഹിത്യത്തിൽ ഒന്നാം നിരയിൽ ഉൾപ്പെട്ട പെരുമ്പടവം ശ്രീധരൻ എന്ന അതുല്യപ്രതിഭ 50-ൽ ഏറെ ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. ഇവയിൽ 30 നോവലുകൾ ഉൾപ്പെടുന്നു. 12 ചലച്ചിത്രങ്ങൾക്ക് ഈ 'ദൈവീകദാനം' തിരക്കഥ എഴുതിയിട്ടുണ്ട്.

പെരുമ്പടവത്തിന്റെ 'ഒരു സങ്കീർത്തനം പോലെ' എന്ന നോവൽ 57 എഡിഷനുകളിലായി പ്രസിദ്ധീകരിച്ചത്. ഒന്നരലക്ഷത്തിലേറെ കോപ്പികളാണ് ഇതിനോടകം വായനക്കാരിൽ എത്തിയത്. 1996-ലെ വയലാർ അവാർഡ് ഒരു 'സങ്കീർത്തനത്തെ'തേടി എത്തിയിരുന്നു. മലയാള നോവൽ സാഹിത്യത്തിലെ സങ്കീർത്തനക്കാരന്റെ രചനകൾ തേടി നിരവധി വായനക്കാർ നിത്യവും പുസ്തകശാലകളിൽ എത്തിക്കൊണ്ടിരിക്കുന്നു.

പെരുമ്പടവം ശ്രീധരൻ പറയുന്നു "ഈ സമൂഹത്തിൽ ഇടയ്ക്കിടെ ആൾദൈവങ്ങൾ ഉണ്ടാകുന്നു. അത്തരം ആൾ ദൈവങ്ങളെ മനുഷ്യൻ പൂജിക്കുന്നു. അവരുടെ പാദങ്ങളിൽ പുഷ്പങ്ങൾ അർപ്പിക്കുന്നു. എന്നാൽ മദർ തേരേസയെപ്പോലുള്ളവരാകട്ടെ തിരിച്ച് ശുശ്രൂഷ ചെയ്യുന്നു. കുഷ്ഠരോഗികളുടെ വ്രണം കഴുകുന്നു. അവരെ സ്നേഹിക്കുന്നു, പരിപാലിക്കുന്നു. ക്രിസ്തീയ സ്നേഹത്തിന്റെ മഹനീയത ഇപ്രകാരം വ്യത്യസ്തപ്പെട്ടിരിക്കുന്നു."

മൂവാറ്റുപുഴ താലൂക്കിലെ പെരുമ്പടവം സ്വദേശിയായ ശ്രീധരൻ തിരുവനന്തപുരത്തായിട്ട് 46 വർഷമായി. പെരുമ്പടവം എന്ന ഗ്രാമം ശ്രീധരന്റെ തണലിലാണ് പ്രശസ്തമായത്. പെരുമാറ്റത്തിൽ ഭവ്യതയും ജീവിതത്തിൽ താഴ്മയുമുള്ള ഈ സ്വർഗ്ഗ പ്രതിഭ മലയാള സാഹിത്യലോകത്തിന്റെ ആദരവ് ഏറ്റുവാങ്ങി കൂടുതൽ വിനീതനാകുന്നു.



# സൺഡേസ്‌ക്കൂൾ വാർത്തകൾ

**പ്രതിഭാ സംഗമം:** സൺഡേ സ്‌ക്കൂൾ പ്രസ്ഥാനത്തിന്റെ 50-ാം വാർഷികത്തോടു ചേർന്ന് ഒരു പ്രതിഭാസംഗമം ഫെബ്രുവരി 8-ന് പുത്തൻകാവ് സെ. മേരീസ് കത്തീഡ്രലിൽ വെച്ചു നടത്തുന്നു. 1964 മുതൽ 10, 12 ക്ലാസ്സുകളിലെ റാങ്കുകാരേയും, പ്രതിഭ, പ്രവീൺ, വിജ്ഞാനി, ഗാന സുഗന്ധി, വേദഭൂഷൺ പദവികൾ നേടിയവരേയും ഒരുമിച്ചു കണ്ട ഒരു വേദിയായി ഈ സംഗമം.

**അനുമോദനം:** 2001-ൽ പ്രതിഭയായ പ്രീയപ്പെട്ട അരുൺ ജേക്കബ്, യു.എന്നിന്റെ സിവിൽ സർവീസിലേക്കു തെരഞ്ഞെടുക്കപ്പെട്ടതും സന്തോഷവാർത്തയായി എല്ലാ അനുമോദനവും ആശംസകളും.

**ഒ.വി.ബി.എസ് :** 2014-ലെ ഒ.വി.ബി.എസിന്റെ നടത്തിപ്പിനായി തയ്യാറെടുപ്പുകൾ ആരംഭിക്കേണ്ട സമയമായി. "ഭൂമിയും അതിന്റെ പൂർണ്ണതയും യഹോവയ്ക്കുള്ളത്" (സങ്കീ. 24:1) അതാണ് ഈ വർഷത്തെ ചിന്താവിഷയം. ഒരു കാരണവശാലും കഷ്ടാനുഭവ ആഴ്ചയിൽ ഒവിബിഎസ് നടത്തരുത്. നോമ്പിൽ നടത്തുവാൻ ആലോചിക്കുന്നവർ നോമ്പിലെ പ്രാർത്ഥനാക്രമങ്ങളും ഉപവാസ ഉൾപ്പെടെയുള്ള ചിട്ടകളും തെറ്റിക്കാതെ ക്രമീകരിക്കണം. ഉയിർപ്പ് പെരുന്നാൾ കഴിഞ്ഞു തുടരുന്നതാണ്. കൂടുതൽ ഉചിതമായിട്ടുള്ളത്.

ഗാനപരിശീലന ക്ലാസ്സ്: കേന്ദ്രതലത്തിലുള്ളത് ഫെബ്രു. 21,22 തീയതികളിലായി ഞാലിയാകുഴി സെന്ററിൽ വെച്ചു നടത്തുവാൻ തീരുമാനിച്ചിരിക്കുന്നു. അതു കഴിഞ്ഞുള്ള സൗകര്യപ്രദമായ ദിവസങ്ങളിൽ ഭദ്രാസന തല പരിശീലനങ്ങൾ നടത്തുവാൻ ശ്രദ്ധിക്കണം.

ഞാലിയാകുഴി സെന്റർ: പ്രതീക്ഷിച്ചതുപോലെ ആ സെന്ററിനെ പ്രയോജനപ്പെടുത്തുവാൻ നമുക്കു സാധിച്ചിട്ടില്ലല്ലോ. അഭി. ഈവാനിയോസ് തിരുമേനി ആ സെന്ററിനെ ദയറായോടു ചേർത്ത് ധ്യാനകേന്ദ്രമാക്കുവാൻ വളരെ താല്പര്യപ്പെട്ട്, ജീവിച്ചിരുന്നപ്പോൾ നമ്മളോട് ആവശ്യപ്പെട്ടിരുന്നതുമാണ്. എന്നാൽ നമ്മുടെ എക്സിക്യൂട്ടീവ് കമ്മറ്റിയും, പൊതുയോഗവും ഒരു തീരുമാനത്തിലെത്തുന്നതിനു മുൻപേ തിരുമേനി കാലം ചെയ്തു. വളരെ ആഴത്തിൽ അതേപ്പറ്റി ആലോചിച്ചു. വന്ദ്യ തിരുമേനിയുടെ താല്പര്യപ്രകാരം സെന്റർ ദയറായിലേക്കു തിരികെ ചേർക്കുന്നതിന് പ. ബാവാ തിരുമേനിയുടെയും പ്രസിഡന്റ് തിരുമേനിയുടെയും നമ്മുടെ പൊതുയോഗത്തിന്റെയും ആലോചനയോടുകൂടി തീരുമാനിച്ചു. അതിന്റെ മുടക്കു മുതൽ പ്രസ്ഥാനത്തിന് ദയറാ നൽകുന്നതായിരിക്കും. ആദ്യഗഡു നൽകിക്കഴിഞ്ഞു. പ്രയോജനപ്രദമായി ആ തുക ഉപയോഗിക്കാനുള്ള വഴികൾ ആലോചിച്ചു വരുന്നു. പ്രത്യേകമായ കമ്മിറ്റിയെ അതിനായി നിയോഗിച്ചിട്ടുണ്ട്. നിങ്ങളും പ്രാർത്ഥിക്കുകയും വിലപ്പെട്ട നിർദ്ദേശങ്ങൾ അയച്ചു തരികയും വേണം. വന്ദ്യ ഈവാനിയോസ് തിരുമേനിയുടെ കബറിടത്തോടും ചാപ്പലിനോടും കൂടി ചേർക്കപ്പെട്ട ഈ സെന്റർ സഭയുടെ ഒരു ആദ്ധ്യാത്മിക കേന്ദ്രമായി വളർന്നുവരുവാൻ നമുക്കും പ്രാർത്ഥിക്കാം. തുടർന്നും നമ്മുടെ പ്രസ്ഥാനത്തിന്റെ ആവശ്യങ്ങൾക്കായി ഈ സെന്റർ പ്രയോജനപ്പെടുത്താമെന്ന് പരിശുദ്ധ ബാവാ തിരുമേനിയുടെ അദ്ധ്യക്ഷതയിലുള്ള മീറ്റിംഗിൽ ധാരണയായിട്ടുണ്ട്. ആതരത്തിൽ മീറ്റിംഗുകളോ കോൺഫറൻസുകളോ നടത്തുവാൻ ആഗ്രഹിക്കുന്നവർ നേരത്തെ ദയറായിൽ അറിയിച്ച് അനുവാദം വാങ്ങിയിരിക്കണമെന്നും ഓർക്കണം. അതിനായി ദയറാ പ്രത്യേക ഫീസ് ഒന്നും ഈടാക്കുന്നതുമല്ല.

**ഒ. തോമസ് അച്ചൻ**

## വിജയികൾ



സൺഡേസ്‌ക്കൂൾ സോണൽ സഹപാഠ്യ മത്സരത്തിൽ സെൻട്രൽ സോണിൽ നിന്നും പൊതുവിജ്ഞാനത്തിന് ഒന്നാം സ്ഥാനവും, വേദവാക്യത്തിന് രണ്ടാം സ്ഥാനവും കരസ്ഥമാക്കിയ കുറ്റപ്പുഴ മാർ ഗ്രീഗോറിയോസ് ഇടവകയിൽ, മുറിയിൽ കരുവേലിൽ ശ്രീ. കുര്യൻ തോമസിന്റെ മകൻ തോമസ് കുര്യൻ.



സൺഡേസ്‌ക്കൂൾ ജൂണിയർ പ്രസംഗവിഭാഗത്തിൽ സെൻട്രൽ സോണിൽ രണ്ടാം സ്ഥാനവും വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് കലാമൽസരങ്ങളിൽ ജൂണിയർ പ്രസംഗത്തിന് ഒന്നാം സ്ഥാനവും കരസ്ഥമാക്കിയ മുണ്ടുകുഴി സെ. കുറിയാക്കോസ് ഇടവകാംഗമായ ഡോ. ഗീവർഗീസ് എം. തോമസിന്റെ മകൾ കരിഷ്മ ഇ. ഗീവർഗീസ്.



സൺഡേസ്‌ക്കൂൾ സൗത്ത് സോൺ ജൂണിയർ സിംഗിൾ സോങ്ങിൽ രണ്ടാം സ്ഥാനം കരസ്ഥമാക്കിയ തിരുവനന്തപുരം നന്തൻകോട് എം.ജി.എം. സൺഡേസ്‌ക്കൂൾ വിദ്യാർത്ഥി സെയറ ആൻ വർഗീസ്. ബെൻസി വി. തോമസിന്റെ മകൾ.

## സൺഡേസ്‌ക്കൂൾ പ്രതിഭകൾ 2013



മാത്യു റോയി, സെ. ജോർജ് പുത്തൂർ, കൊല്ലം ഭദ്രാസനം (ഗാനസുഗന്ധി)



ജെറിൻ വി. ഫിലിപ്പോസ്, സെ. തോമസ് ആലപ്പുഴ, നിരണം ഭദ്രാസനം. (പ്രവീൺ)



ജൂലിയാ തോമസ്, മാർ ബസേലിയോസ്, കുറിച്ചി, കോട്ടയം ഭദ്രാസനം. (വിജ്ഞാനി)



ആൻ മേരി ഫിലിപ്പ്, സെ. ജോൺസ് കത്തീഡ്രൽ പാമ്പാടി, കോട്ടയം ഭദ്രാസനം. (പ്രതിഭ)



ഷൈനോ മെറിൻ കുര്യൻ, സെന്റ്. ജോർജ് കുഴിമറ്റം, കോട്ടയം ഭദ്രാസനം. (വേദവചന ഭൂഷൺ)

## 40th WEDDING ANNIVERSARY

*Great* **Memories**



### RAJAPPAN KOSHY & CHINNAMMA RAJAN

SOLU MANDIRAM, KARIMTHOTTUVA PO, KOLLAM.

WITH BEST COMPLIMENTS BY

FR. SOLU KOSHY RAJU & FLY, SOMU KOSHY RAJAN & FLY & SOJU PHILIP & FLY

## 25th WEDDING ANNIVERSARY (15-01-2014)



### Joy Samuel & Jolly Samuel

Flat No. 1801/1802, 1C; Siddhachal, Phase VI
Vasant Vihar, Thane West-400 610

Best Wishes:

Solly & Soju, Mannoor Joy Villa, Muttom P.O., Harippad

ദേ, മോൻ പറയുകാ നമ്മുടെ ആധാർ കാർഡ് അവന്റെ അക്കൗണ്ടുമായി ലിങ്ക് ചെയ്തില്ലെങ്കിൽ അവന്റെ ഗ്യാസു തീരുമെന്ന്.. എനിക്കൊന്നും മനസ്സിലാകുന്നില്ല.
മനസ്സിലാകാൻ എന്തു വിഷമം? നമ്മുടെ പേരിലുള്ള വസ്തുവകകളുടെ ആധാരം അവന്റെ പേരിലാക്കണം. അത്രേയുള്ളൂ... പിന്നെ നമ്മള് വഴിയാധാർ
LPG
AADHAR



## പുസ്തകശാല

### വിവാഹം: പൗരസ്ത്യ ക്രൈസ്തവ സഭാ പാരമ്പര്യത്തിൽ

ഫാ. ഡോ. ജോർജ് കോശി



വിവാഹത്തെക്കുറിച്ച് മലയാളത്തിൽ ലഭ്യമായ ഏറ്റവും സമഗ്രമായ പ്രബോധനം. വിവാഹത്തിന്റെ അകവും പുറവും വിശാല കാഴ്ചപ്പാടിൽ അവതരിപ്പിക്കുന്നു. അവതാരിക: ഫാ. ഡോ. ജേക്കബ് കുര്യൻ, സി.എ സ്.എസ്., തിരുവല്ല, വില: 120 രൂപ, പേജ് 180.

### ഓർത്തഡോക്സ് ആരാധന ശുശ്രൂഷകളും ശുശ്രൂഷകരും

ഫാ. ഡോ. ജോസഫ് ചീരൻ



ഓർത്തഡോക്സ് ആരാധനാ ശാസ്ത്രത്തെക്കുറിച്ചുള്ള പഠനവും ശുശ്രൂഷകളിൽ ശുശ്രൂഷകരുടെ പങ്കും സ്ഥാനവും കാനോനികമായി വിവരിക്കുന്നു. വൈദികർക്കും മദ്ബഹാ ശുശ്രൂഷകർക്കും ഉത്തമം. അവതാരിക; ഡോ. ഗീവർഗീസ് മാർ യൂലിയോസ്, എം.ജി.ഡി., കുന്നംകുളം, വില 150. പേജ് 156.

### പച്ചയായ പുൽമേടുകൾ

റോയ് ചാക്കോ ഇളമണ്ണൂർ



അനുദിന ജീവിതത്തിലെ സംഭവങ്ങൾ കോർത്തിണക്കി രസകരമായി അവതരിപ്പിക്കുന്ന 12 ചെറുകഥകൾ. ജീവിതത്തിന്റെ പച്ചയായ യാഥാർത്ഥ്യങ്ങൾ പറയുന്ന കൃതി. അവതാരിക കെ.എൻ. മോഹനവർമ്മ, ഉൺമ, നൂറനാട്. പേജ് 102, വില 70 രൂപ.

### വിവര സാങ്കേതികതയും ഓർത്തഡോക്സ് ക്രിസ്തീയതയും

വർഗീസ് വി.



മലങ്കര ഓർത്തഡോക്സ് സഭ നവസാങ്കേതികതയുടെ പശ്ചാത്തലത്തിൽ മാധ്യമ രംഗത്ത് സജീവമാകേണ്ടതിന്റെ അനിവാര്യത വെളിപ്പെടുത്തുന്ന കൃതി. അവതാരിക: ഡോ. യാക്കോബ് മാർ ഐറേനിയോസ്, ആമുഖം: ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ; കളീയ്ക്കൽ, കൊച്ചി-30, പേജ് 43, വില 50.

## മിനിക്കഥ

# തലചായ്ക്കാനൊരിടം

**യേശുവും കുരിശും സംവാദത്തിൽ**



"...എന്നാലും, നീ... എന്നോടിതു ചെയ്തല്ലോ...? മരമായി നിന്നെ സൃഷ്ടിച്ച് പരിപാലിച്ച എന്നെ നീ.... കൊലചെയ്തു..."

"ഞാനോ...?" കുരിശ് സങ്കടപ്പെട്ടു...

"നീ.... നിന്റെ സ്വരൂപത്തിലും സാദൃശ്യത്തിലും സൃഷ്ടിച്ച മനുഷ്യൻ....!, ഭൂമിയിൽ നീ ഏറെ നന്മകൾ ആർക്കുവേണ്ടി ചെയ്തുവോ ആ മനുഷ്യൻ തന്നെയല്ലേ... കാരിരുമ്പാണിയാൽ നിന്നെ എന്നോട് ചേർത്ത് തറച്ചത്...."

"പക്ഷേ... എന്നാലും നിനക്ക് ഒന്നെതിർക്കാമായിരുന്നു..."

"അതെങ്ങനെ നിന്റെ ഉത്തമ സൃഷ്ടിയെ ഞാൻ ധിക്കരിക്കുന്നതെങ്ങനെ...? സർവ്വത്തിനും മേൽ നീ അവനെയല്ലേ അധികാരിയാക്കിയത്.... പക്ഷേ ഒരു കാര്യത്തിൽ എനിക്ക് സന്തോഷമുണ്ട്. 'കുറുനരികൾക്ക് മാളങ്ങളും ആകാശത്തിലെ പറവകൾക്ക് കൂടുകളുമുണ്ട് എന്നാൽ മനുഷ്യപുത്രന് തലചായ്ക്കാൻ ഇടമില്ല'. എന്നു വിലപിച്ചിരുന്ന നിനക്ക് തലചായ്ക്കാൻ ഇടം തന്നത് ഈ മരക്കുരിശായ ഞാനല്ലേ..."

ആ സത്യത്തിനു മുന്നിൽ യേശു അല്പ നേരം മൗനമായിരുന്നു.

**സാജൻ തിരുവനന്തപുരം**

## ഡോക്ട്രേറ്റ് ലഭിച്ചു



ബാംഗ്ലൂർ ധർമ്മാരാം വിദ്യാക്ഷേത്രത്തിൽ നിന്നും 'മലങ്കര സഭയുടെ സ്വത്വ ദർശനം' എന്ന വിഷയത്തിൽ ഡോക്ട്രേറ്റ് ലഭിച്ച ഓർത്തഡോക്സ് വൈദിക സെമിനാരി പ്രൊഫസർ ഓതറ കോട്ടയ്ക്കാട് പുത്തൻവീട്ടിൽ ഫാ. നൈനാൻ കെ. ജോർജ്.

നാഗ്പ്പൂർ സെന്റ്. തോമസ് ഓർത്തഡോക്സ് വൈദിക സെമിനാരി വൈസ് പ്രിൻസിപ്പാൾ ആയിരുന്നു. മംഗലം സെന്റ്. ജോർജ് പള്ളി വികാരിയാണ്.

ഭാര്യ ബ്ലോസ്സം നൈനാൻ (ഹെഡ്മിസ്ട്രസ്, സെ. മേരീസ് സ്കൂൾ, കോഴിമല), മക്കൾ: സിറിൾ, മെറിൻ.



മാവേലിക്കരയിൽ നടന്ന പ്രതിഷേധ റാലി

# തൃക്കുന്നത്ത്: രാഷ്ട്രീയ ധാർഷ്ട്യം

**■ എ. കെ. ജോസഫ്**
(സഭാ മാനേജിംഗ് കമ്മിറ്റി അംഗം)

മലങ്കരസഭയുടെ ചരിത്രത്തിൽ ആദ്യമായാണ് ഒരു ഭദ്രാസന ആസ്ഥാനം കൈയ്യേറി നാശനഷ്ടങ്ങൾ വരുത്തുന്നത്. 2014 ഫെബ്രുവരി ഒന്നിന് പുലർച്ചെ മൂന്നുമണിയോടെയാണ് അങ്കമാലി ഭദ്രാസന കേന്ദ്രമായ തൃക്കുന്നത്ത് സെമിനാരിയിൽ ഒരു സംഘം അതിക്രമിച്ച് കയറിയത്.

വെളുപ്പിന് മൂന്നിന് ശബ്ദംകേട്ട് അരമന കെട്ടിടത്തിൽ താമസിച്ച തൃക്കുന്നത്തു സെമിനാരി മാനേജർ ഫാ. യാക്കോബ് തോമസ് പുറത്തിറങ്ങി നോക്കുമ്പോൾ സെമിനാരി ചാപ്പലിന്റെ മുറ്റത്ത് രണ്ട് ആളുകൾ നിൽക്കുന്നത് കണ്ട് കയറിചെന്നു. അടുത്തുചെന്ന യാക്കോബ് അച്ചനെ അവർ മർദ്ദിച്ച് അവശനാക്കി. പള്ളിയിലേക്ക് നോക്കിയപ്പോൾ വാതിലുകൾ പൊളിഞ്ഞു കിടക്കുന്നതും അകത്ത് ആളുകൾ നിൽക്കുന്നതായും കണ്ടു. കുറെ ആളുകൾ ഉണ്ടെന്നു തിരിച്ചറിഞ്ഞ് ബഹളം വെച്ച് ആളുകളെ കൂട്ടാൻ ശ്രമിച്ചപ്പോൾ അച്ചനെ പിടിച്ച് പള്ളിക്കുള്ളിൽ കയറ്റി ഭീകരമായി മർദ്ദിക്കുകയും വലിച്ചിഴച്ച് ഭിത്തിയോട് ചേർത്ത് ചവിട്ടുകയും ചെയ്തു. അവശനായ യാക്കോബ് അച്ചൻ താഴെവീണു. പിന്നീട് ബോധക്ഷയം ഉണ്ടായതിനെതുടർന്ന് കോലഞ്ചേരി മെഡിക്കൽ



കോട്ടയത്തുനടന്ന പ്രതിഷേധ സമ്മേളനം

മിഷൻ ആശുപത്രി ഐ.സി.യുവിൽ പ്രവേശിപ്പിച്ചു. വിവരം അറിഞ്ഞയുടൻ തന്നെ ഡോ. തോമസ് മാർ അത്താനാസ്യോസ് തിരുമേനിയും യൂഹാനോൻ മാർ പോളിക്കാർപ്പോസ് തിരുമേനിയും തൃക്കുന്നത്ത് സെമിനാരിയിൽ എത്തി, തുടർ ക്രമീകരണങ്ങൾക്ക് നേതൃത്വം നൽകി.

തൃക്കുന്നത്ത് അതിക്രമിച്ചു കയറിയ വിവരം അറിഞ്ഞ് ഞാൻ രാവിലെ ഏഴുമണിക്ക് കോട്ടയത്തു നിന്നു അവിടെ എത്തിയപ്പോൾ പള്ളി പരിസരത്തേക്ക് ആരെയും കയറ്റാതെ പോലീസ് വാതിലുകൾ അടച്ചിരുന്നു. എന്റെ കൂടെ മാനേജിംഗ് കമ്മറ്റി അംഗം ബിനു. എം. ഐസക്കും ജെയിംസ് പാമ്പാടിയും ഉണ്ടായിരുന്നു.

തൃക്കുന്നത്തു സെമിനാരി മലങ്കരയുടെ സ്വത്തും അങ്കമാലി ഭദ്രാസന ആസ്ഥാനവുമാകയാൽ കയറ്റിവിടണമെന്ന്



പ്രതിഷേധത്തിന്റെ യുവ ഗർജ്ജനം...





മനോരമ

പോലീസ് ജീപ്പിൽ....?

ഞാൻ ആവശ്യപ്പെട്ടെങ്കിലും അകത്തേക്ക് അനുവദിച്ചില്ല. ഈ സമയത്തുതന്നെ പ. കാതോലിക്കാബാവാ തിരുമേനിയും ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയും എത്തിച്ചേർന്നെങ്കിലും സെമിനാരിയിൽ പ്രവേശനം നിഷേധിച്ചിരിക്കുകയാണെന്നു മനസ്സിലാക്കിയതിനാൽ ആലുവ ഫെലോഷിപ്പ് ഹൗസിൽ എത്തി. ഇന്ത്യൻ നിയമം അനുസരിച്ച് ജീവനും സ്വത്തിനും സംരക്ഷണം നൽകുക

**cobite Catholicos enters**
**rikkunnathu seminary**

*Jacobite Faction Head Held for Entering Disputed Church*

Express News service

Kochi: Police on Saturday arrested Catholicos Baselios Thomas I of the Jacobite Syrian Christian



ദി ഹിന്ദു

ദി ന്യൂ ഇൻഡ്യൻ എക്സ്പ്രസ്

എന്നത് സർക്കാരിന്റെ കടമയാണ്. മലങ്കരസഭയുടെ സ്വത്തിൽ ഒരുസംഘം അർദ്ധരാത്രിയിൽ അതിക്രമിച്ചു കയറി നാശനഷ്ടങ്ങൾ വരുത്തുകയും താമസിക്കാരെ വധിക്കുവാൻ ശ്രമിക്കുകയും ചെയ്തത് അപലപനീയമാണ്.

പത്തു വാരപ്പോലും ദൂരത്തല്ലാത്ത പോലീസ് സ്റ്റേഷനിലെ അധികൃതർക്ക് അജ്ഞാതമായിരുന്നു ഇത് എന്നത് വിശ്വസിക്കാൻ പ്രയാസമാണ്. ഈ അക്രമത്തിലൂടെ വെളിവാകുന്നത്, ജീവനും സ്വത്തിനും സംരക്ഷണം നൽകുന്നതിൽ സർക്കാർ പരാജയപ്പെട്ടു എന്നുള്ളതാണ് വാസ്തവം.

തൃക്കുന്നത്തു സെമിനാരിക്കുനേരെയുള്ള അക്രമണത്തിന്റെ പിന്നിൽ രാഷ്ട്രീയ ധാർഷ്ട്യം ഉണ്ടെന്നു സംശയിക്കുന്നതായി പ. ബാവാ പഴയസെമിനാരി ചാപ്പലിൽ നടത്തിയ പ്രസംഗത്തിൽ പറഞ്ഞിരുന്നു. ■

ജന്മഭൂമി

തൃക്കുന്നത്ത് സെമിനാരി പള്ളിയിൽ അതിക്രമിച്ച് കടന്ന് കുർബാന നടത്തിയ

**ബസേലിയോസ് ബാവ അറസ്റ്റിൽ**



**നത്ത് സെമിനാരിയിൽ പ്രാർത്ഥന നടത്തി**

കേരള ഭൂഷണം

**ാലിക്കാബാവയെ അറസ്റ്റുചെയ്തു**

# ഉദ്യാന നഗരിയിലെ ഭാസുര ദീപ്തി

"തിരുവായ് കൊണ്ട് അരുളി ചെയ്തത് ഇന്ന് കാണുന്നതുപോലെ തൃക്കൈ കൊണ്ട് നിവർത്തിച്ചുമിരിക്കുന്നു." (1. രാജാ. 8:24).

**ഇ**സ്രായേൽ ജനത്തിന്റെ മരുപ്രയാണം പോലെ പ്രതിസന്ധികൾ നിറഞ്ഞ നാല്പത് സംവത്സരങ്ങളാണ് യു.എ.ഇ. യിലെ അലൈൻ പ്രദേശത്തെ സഭാ വിശ്വാസികൾ പിന്നിട്ടത്. പ്രവാസ ജീവിതത്തിന്റെ ക്ലേശങ്ങളിലും ഒറ്റപ്പെടലുകളിലും അസ്വസ്ഥരായി ആരാധനയിൽ ആശ്വാസം കണ്ടെത്തിയവർ താൽക്കാലിക ടെന്റുകളിലും ഹാളുകളിലും മറ്റ് ദേവാലയങ്ങളുടെ പാരിഷ്ഹാളുകളുമായി സഞ്ചരിക്കുന്ന ബലിപീഠങ്ങളോടൊപ്പം സ്വർഗ്ഗീയ ആരാധനയിൽ പങ്കു കൊണ്ടു. ഒടുവിൽ ഇടവകാംഗവും യു.എ.ഇ. മെഡിക്കൽ ഡയറക്ടറും അലൈൻ ഗവർണറിന്റെ മെഡിക്കൽ അഡ്വൈസറുമായ ഡോ. ജോർജ് മാത്യു തുമ്പമണ്ണിന്റെ ശ്രമഫലമായി 2.5 ഏക്കറോളം ദേവാലയത്തിനായി അബുദബി ഗവണ്മെന്റ് 2010 ജൂണിൽ നൽകി. പ്രാർത്ഥനയ്ക്കും കണ്ണുനീരിനും സാഫല്യമായി. യു.എ.ഇ.യിലെ ഉദ്യാന നഗരിയിൽ വിശാലവും സുന്ദരവുമായ സ്ഥലത്ത് 2012 ഏപ്രിൽ 20-ന് ഭദ്രാസന മെത്രാപ്പോലീത്താ അഭി. യൂഹാനോൻ മാർ ദിമത്രയോസ്, ഡോ. ഏബ്രഹാം മാർ സെറാഫിം എന്നിവർ യു.എ.ഇ.യിലെ എല്ലാ ദേവാലയങ്ങളിലെയും വൈദികരുടെയും ആയിരക്കണക്കിന് വിശ്വാസികളുടെയും സാന്നിധ്യത്തിൽ ശിലാസ്ഥാപനം നിർവ്വഹിച്ചു.

### പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ നാമത്തിലെ ആദ്യ ദേവാലയം

സഭാ ഭാസുരൻ പ. വട്ടശ്ശേരിൽ തിരുമേനി പരിശുദ്ധനായി പ്രഖ്യാപിക്കപ്പെട്ട 2003-ൽ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ പഴയ സെമിനാരിയിൽ അലൈൻ ഇടവകയെ പരിശുദ്ധന്റെ നാമത്തിലുള്ള പ്രഥമ ദേവാലയമായി പ്രഖ്യാപിച്ചു. ഡൽഹി ഭദ്രാസനാധിപനായിരുന്ന അഭി. ജോബ് മാർ പീലക്സിനോസ് തിരുമേനിയുടെ ദീർഘവീക്ഷണമായിരുന്നു ഇതിനു പിന്നിൽ.

അബുദാബി സെന്റ് ജോർജ് കത്തീഡ്രലിന്റെ കീഴിൽ ഒരു കോൺഗ്രിഗേഷനായി 1974-ൽ ആരംഭിച്ച് 2002-ൽ സ്വതന്ത്ര ഇടവകയായി 2003 മുതൽ വട്ടശ്ശേരിൽ തിരുമേനിയുടെ പവിത്ര നാമത്തിൽ നിലകൊള്ളുന്ന അലൈൻ ഇടവക ദൈവസന്നിധിയിൽ നന്ദിയോടും ചാരിതാർത്ഥ്യത്തോടും കൂദാശയ്ക്കായി ഒരുങ്ങുകയാണ്. ദേവാലയം പാഴ്സനേജ്, ഇവയെല്ലാം ഗവണ്മെന്റിന്റെ പരിസ്ഥിതി സൗഹൃദ നിയമങ്ങൾ (ESTIDAMMA-SUSTAINIBILITY) പാലിച്ചിട്ടുള്ള ആദ്യ ദേവാലയമാണ്. തദ്ദേശീയ നിയമങ്ങൾക്ക് വിധേയമായും പൗരസ്ത്യ പാരമ്പര്യങ്ങൾ നിലനിർത്തിയും കാലാവസ്ഥയ്ക്കും ഭൂപ്രകൃതിയ്ക്കും അനുസൃതമായും ബാബു റ്റി. എം. കുഴിമറ്റം (അബുദാബി) ആണ് രൂപകല്പന നിർവ്വഹിച്ചിരിക്കുന്നത്.

**"അങ്ങനെ അവർ ആ നല്ല പ്രവൃത്തിക്കായി അന്യോന്യം ധൈര്യപ്പെടുത്തി".** നെഹമ്യാവ് 2:18-നെ അന്വർത്ഥമാക്കുന്ന കൂട്ടായ്മയായി ഇത് മാറി. യു.എ.ഇ.യിലെ ഏഴ് ദേവാലയങ്ങളിലെ വികാരിമാരും ഇടവക മാനേജിംഗ് കമ്മറ്റിയും ഇടവക ജനങ്ങളും ഈ സ്വപ്നം യാഥാർത്ഥ്യമാക്കുന്നതിനായി അന്യോന്യം പ്രോത്സാഹിപ്പിക്കുകയും സഹായിക്കുകയും ചെയ്തു. പരിശുദ്ധ പിതാവിന്റെ മധ്യസ്ഥതയിലൂടെ നിർമ്മാണ പ്രവർത്തനങ്ങളിൽ നിസ്തുല പങ്കാളിത്തം വഹിച്ച യുവജന പ്രസ്ഥാനത്തെയും ഓർക്കുന്നു.



**ഫാ. സജി ഏബ്രഹാം (വികാരി)**




# ആസ്വദിച്ച് പരീക്ഷ എങ്ങനെ...?

■ ഫാ. അലക്സാണ്ടർ വട്ടയ്ക്കാട്ട്

പ്രതിഭാധനരായ മക്കൾ മാതാപിതാക്കളുടെ സ്വപ്നമാണ്. കുട്ടികളുടെ ബുദ്ധിപരമായ വളർച്ചയ്ക്ക് വളരെയധികം ത്യാഗങ്ങൾ അനുഭവിക്കുവാൻ മാതാപിതാക്കൾ തയ്യാറാകാറുണ്ട്. I Q (Intelligence Quotient) പോലെ പ്രധാനപ്പെട്ടതാണ് E Q (Emotional Quotient), M Q (Moral Quotient), S Q (Social Quotient) എന്ന തിരിച്ചറിയൽ മാതാപിതാക്കൾക്കുണ്ടാവണം.

ഒന്നിനോടുള്ള നമ്മുടെ മനോഭാവമാണ് വിജയ പരാജയങ്ങൾ നിശ്ചയിക്കുന്നത്. ഗോല്യാത്തിന്റെ വെല്ലുവിളിയെ ശൗൽ രാജാവും, ദാവീദും വീക്ഷിച്ചത് രണ്ടു തലങ്ങളിലാണ്. ഒരാൾ ഭയാശങ്ക നിറഞ്ഞവനും, മറ്റെയാൾ ധീരയോദ്ധാവുമാണ്. മുന്നിലുള്ള വെല്ലുവിളിയെ സ്വയം ഏറ്റെടുത്തു വിജയശ്രീലാളിതനായ ദാവീദിനെ ധ്യാനിച്ച് പരീക്ഷ എഴുതണം. കുട്ടികളുടെ ബൗദ്ധിക വളർച്ചയോടൊപ്പം വൈകാരിക വളർച്ചയും, ആദ്ധ്യാത്മിക വളർച്ചയും, സാമൂഹിക വളർച്ചയും ഉണ്ടാക്കുന്ന അവബോധങ്ങൾ മാതാപിതാക്കൾ അവർക്കു നൽകണം.

കുഞ്ഞിന് സ്നേഹവും ശ്രദ്ധയും കൊടുക്കുകയും, ജനിച്ച ദിവസം മുതൽ കുഞ്ഞിനോട് ആശയവിനിമയം നടത്തുകയും, സ്ക്രീൻ സമയങ്ങൾ കുറയ്ക്കുകയും, കുട്ടികൾക്ക് പുസ്തകങ്ങൾ വായിച്ചു കൊടുക്കുകയും, ആരോഗ്യകരമായ ശീലങ്ങൾ പഠിപ്പിക്കുകയും, സ്വയം മാതൃകകളാകുകയും ചെയ്യുന്ന മാതാപിതാക്കൾ കുഞ്ഞുങ്ങ ളിൽ ശുഭകരമായ ചിന്തകൾ ഉണർത്തുന്നവരാണ്.

വീണ്ടുമൊരു പരീക്ഷാകാലം കൂടി സമാഗതമാവുകയാണ്. പരീക്ഷ എഴുതുന്നവരുടെ ഹൃദയമിടിപ്പും കൂടിക്കൊണ്ടിരിക്കുന്നു. ടെൻഷനും ഉത്കണ്ഠയും ഇരട്ടിയായി വർദ്ധിക്കുന്നു. പരീക്ഷാപനി കൂടുന്നു. ഒന്നിനും താല്പര്യമില്ലാത്ത അവസ്ഥയിൽ ആകുലതകൾ വർദ്ധിക്കുന്നു. കൂടുതൽ സമയം പഠിക്കുവാൻ ചെലവഴിക്കുന്നെങ്കിലും വല്ലാത്തൊരു വെപ്രാളം. പരീക്ഷാഭീതിയെ ഫലപ്രദമായി നേരിടുന്നത് അല്പം ബുദ്ധിമുട്ടാണ്. എന്നാലും അസാദ്ധ്യമായിട്ടൊന്നുമില്ല എന്ന ബോധ്യം മനസ്സിലുണ്ടാവണം. പരീക്ഷയിൽ വിജയിക്കുവാൻ ശരിയായ പഠനവും പരിശീലനവും മാത്രം പോരാ. പോസിറ്റീവായ ചിന്തയും, ശാന്തമായ മനസ്സും വേണം. അമ്മമാരുടെ അമിത സമ്മർദ്ദത്തിൽ കുട്ടികൾ മാനസികമായും ശാരീരികമായും കുഴഞ്ഞുവീഴാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കണം. കുട്ടിയുടെ ജീവിതത്തിലെ വിജയങ്ങളെയുംകൂടി ലക്ഷ്യമാക്കി ആയിരിക്കണം മാതാപിതാക്കൾ കുട്ടികളെ പരീക്ഷയ്ക്കുവേണ്ടി ഒരുക്കേണ്ടത്. വിജയിക്കുന്ന കുട്ടിയെ മാത്രമാണ് എനിക്ക് ഇഷ്ടമെന്ന തോന്നൽ ഉണ്ടാക്കരുത്. ആത്മവിശ്വാസം വർദ്ധിക്കുന്ന രീതിയിൽ വിജയിച്ചാലും പരാജയപ്പെട്ടാലും നീ എന്റെ പൊന്നോമന കുട്ടിയാണെന്നുള്ള ബോദ്ധ്യം സൃഷ്ടിക്കണം.

### അഞ്ചു കാര്യങ്ങൾ ശ്രദ്ധിക്കുക

**1. ഭംഗിയായ പഠനരീതി :** പഠനത്തിന്റെ നാലു പ്രക്രിയയാണ് Attention, Retention, Production, Motivation എന്നിവ. പരീക്ഷയ്ക്കു തൊട്ടുമുമ്പുള്ള ധൃതിപിടിച്ചുള്ള പഠനം ഒഴിവാക്കണം. കൃത്യമായി പ്ലാൻചെയ്തു പഠിച്ചാൽ അവസാന നിമിഷ സമ്മർദ്ദം ഒഴിവാക്കാം. പരീക്ഷാത ലേന്നു ഉറക്കമിളയ്ക്കാതെ, പഠിച്ചത് ആവർത്തിക്കുക മാത്രം ചെയ്യുക. പെട്ടന്നുള്ള പേജ് മറിക്കൽ ഒഴിവാക്കുക.

**2. ശുഭകരമായ ചിന്ത :** നെഗറ്റീവ് ചിന്തകളെ ഒഴിവാക്കി പോസിറ്റീവായി ചിന്തിക്കുക. റിലാക്സ് ചെയ്യുക. തലച്ചോറിൽ നേരത്തെ തന്നെ പ്രോഗ്രാം ചെയ്തിരിക്കുന്നതെല്ലാം പരീക്ഷാപേപ്പറിലേക്ക് പകരുവാൻ തീർച്ചയായും സാധിക്കും. സ്വന്തം കഴിവിലുള്ള വിശ്വാസവും ശരിയായി പഠിച്ചിട്ടുണ്ടെന്നുള്ള ബോധ്യവും ഉള്ളിൽ വരുമ്പോൾ പരീക്ഷാപേടി ഇല്ലാതാകും.

**3. ശരീരാരോഗ്യം :** നല്ല ഭക്ഷണവും, വ്യായാമവും ശരിയായ ഉറക്കവും ഉണ്ടാകണം. അതിലൂടെ മികച്ച ആരോഗ്യവും ഉറപ്പു വരുത്തണം. പരീക്ഷാകാലങ്ങളിൽ ഉൽകണ്ഠ വർദ്ധിക്കുമ്പോൾ ചിലർ ഭക്ഷണം ഒന്നും കഴിക്കാറില്ല. എന്നാൽ ചിലർ അമിത ഭക്ഷണം കഴിക്കും. രണ്ടും പ്രശ്നമാണ്. സമീകൃതമായ രീതിയിൽ കാര്യങ്ങൾ കൈകാര്യം ചെയ്യണം.

**4. മാനസികാരോഗ്യം :** ശാരീരികാരോഗ്യത്തെപോലെ പ്രധാനമാണ് മാനസികാരോഗ്യം. പരീക്ഷാപേടി മാറാൻ ശാന്തമായ മനസ്സുവേണം. നിങ്ങളുടെ കഴിവിനനുസരിച്ച് പഠിക്കുക. ഏറ്റവും നല്ലത് പ്രതീക്ഷിക്കുക.

എന്തും ഏറ്റെടുക്കുവാനുള്ള കഴിവ് ഉണ്ടാക്കുക. മാതാപിതാക്കളും അദ്ധ്യാപകരും അമിതമായി പ്രതീക്ഷിച്ച് കുട്ടിയിൽ സമ്മർദ്ദം ഉണ്ടാക്കാതിരിക്കുവാൻ ശ്രദ്ധിക്കുക. ഉയർച്ച താഴ്ചകളിൽ കുട്ടിക്കൊപ്പം നിൽക്കുക. അമിത പഠന ഭാരം നൽകാതെ മാനസിക പിന്തുണ നൽകുക. യോഗ, പ്രാണായാമം, ധ്യാനം, പ്രാർത്ഥന എന്നിവ മനസ്സ് ശാന്തമാക്കാൻ നല്ലതാണ്. 'എന്നെ സഹായിപ്പാൻ അനേകരുണ്ടെന്നും, ഞാൻ തനിച്ചല്ലെന്നും' ബോദ്ധ്യം സ്വയം സൃഷ്ടിക്കുകയും, മറ്റുള്ളവരുടെ സഹായം തേടേണ്ടസമയത്ത് തേടുകയും, മറ്റുള്ളവരുടെ മാനസിക പിന്തുണ ഏറെ ഗുണം ചെയ്യുമെന്നും ചിന്തിക്കുക.

**5. ദൈവചിന്തകൊണ്ട് മനസ്സ് നിറയ്ക്കുക :** പഠന പ്രക്രിയയിൽ ഏറ്റവും പ്രധാനപ്പെട്ടതാണ് ദൈവചിന്ത. 15 മിനിട്ട് മുമ്പേ പരീക്ഷാഹാളിൽ എത്തുക. ശാന്തമായി ഹാളിൽ കയറുന്നതിനു മുമ്പ് എല്ലാം ഒന്ന് മറിച്ച് നോക്കുക. അതൊരു സ്വയം സംതൃപ്തിയാണ്. സീറ്റിൽ ശാന്തമായും സ്വസ്ഥമായും ഇരിക്കുക. ബുദ്ധിയും, ഓർമ്മയും ശാന്തമാക്കുന്നത്ഏറെ നല്ലതാണ്. ചോദ്യപേപ്പർ നന്നായി വായിക്കുക. നന്നായി ഉത്തരങ്ങൾ അറിയാവുന്നത് ആദ്യം എഴുതുക. First impression is best impression. കൃത്യമായും പോയിന്റുകൾ വരയ്ക്കുക. പരീക്ഷാഹാളിൽ വെച്ചുതന്നെ നമ്മുടെ ആത്മവിശ്വാസം വർദ്ധിക്കുവാനും അറിഞ്ഞുകൂടാ എന്ന് ആദ്യം തോന്നിയത് ആലോചിച്ചെഴുതുവാനും ഇതു കാരണമാകും.

സമയത്തെ കൃത്യമായി വിഭജിച്ച് ഓരോ ഉത്തരമെഴുതാൻ ശ്രമിക്കണം. മനസ്സ് ശാന്തമായിരുന്നെങ്കിലേ ഉത്തരങ്ങൾ കൃത്യമായി വരൂ. എഴുതിയ ഉത്തരങ്ങൾ വീണ്ടും വായിച്ച് അക്ഷരതെറ്റുകൾ തിരുത്തിയും വിട്ടുപോയ പോയിന്റുകൾ കൂട്ടിച്ചേർത്തും പരീക്ഷ എഴുതി പുറത്തിറങ്ങണം. പരീക്ഷ എഴുതിയത് ഓർത്ത് ഉത്കണ്ഠപ്പെടാതെയും ചർച്ച ചെയ്യാതെയും എല്ലാം ദൈവത്തിൽ സമർപ്പിക്കുക. തുടർ ദിവസങ്ങളിലേക്ക് തയ്യാറാക്കുക. കഠിനാദ്ധ്വാനത്തിലൂടെ പരീക്ഷാ വിജയവും ജീവിത വിജയവും നേടൂ. ■

## സൗദിയിലെ കോൺഗ്രിഗേഷനുകൾ തൃശൂർ ഭദ്രാസനത്തിൽ

**തൃശൂർ:** സൗദി അറേബിയയിൽ വിവിധ ഭാഗങ്ങളിലായി പ്രവർത്തിക്കുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ വിശ്വാസികളുടെ കോൺഗ്രിഗേഷനുകൾ പ. കാതോലിക്കാ ബാവായുടെ 2013 ഡിസം. 28-ലെ MOSC/CMM/296/2013 നമ്പർ കല്പനയിലൂടെ തൃശൂർ ഭദ്രാസനത്തിൽ ഉൾപ്പെടുത്തി. ഈ കോൺഗ്രിഗേഷനുകൾ ഇതുവരെ ബോംബെ ഭദ്രാസനത്തിന്റെ ഭാഗമായിരുന്നു. 2013 ഓഗസ്റ്റിൽ ചേർന്ന പ. എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ തീരുമാനത്തിന്റെ അടിസ്ഥാനത്തിലാണ് പ. ബാവാ തിരുമേനിയുടെ ഈ കല്പന.


ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

# സമ്യഗ് ദർശനം

**ഒ**രു രാജാവ് മോശയുടെ ആശയത്തിൽ വളരെ തത്പരനായിരുന്നു. മോശ അന്ന് ജീവിച്ചിരിപ്പുണ്ടായിരുന്നു. രാജാവ് കൊട്ടാരം ചിത്രകാരനോട് പറഞ്ഞു. "മോശയുടെ പരിപൂർണ്ണമായും യഥാതഥവുമായ ഒരു ചിത്രം വരയ്ക്കുക. അദ്ദേഹം എങ്ങനെയാണോ അങ്ങനെ. അദ്ദേഹത്തിന്റെ ചിത്രം എന്റെ" അടുത്ത് സദാസമയവും ഉണ്ടാവണമെന്ന് ഞാൻ ആഗ്രഹിക്കുന്നു. ചിത്രകാരൻ പോയി, യഥാർത്ഥത്തിൽ യഥാതഥമായ ചിത്രമെഴുതാൻ അയാൾ ആറ് മാസമെടുത്തു. എന്നാൽ അയാൾ ചിത്രവുമായി മടങ്ങിവന്നപ്പോൾ രാജാവും സഭാവിശ്വാസികളും അമ്പരന്നു. കാരണം മോശയുടെ മുഖം ഒരു കൊലപാതകിയുടെ പോലെ, ഒരു കള്ളന്റെ, ഒരു കുറ്റവാളിയുടെ മുഖം പോലെയായിരുന്നു.

രാജാവ് പറഞ്ഞു. "ഈ ചിത്രം വരയ്ക്കാനാണോ നിങ്ങൾ ആറ് മാസം എടുത്തത്"? ഈ മുഖം മോശയുടെ മാതിരിയുണ്ട് എന്നാൽ ഇത് ഒരിക്കലും മോശയുടെ മുഖമാകാൻ സാധ്യതയില്ല. ആ മനുഷ്യനെ എനിക്കറിയാം ഞാൻ അദ്ദേഹത്തെ സ്വന്തം കണ്ണ് കൊണ്ട് കണ്ടിട്ടുണ്ട്. പക്ഷെ പുറമെ അദ്ദേഹത്തിന്റെ മുഖം പോലെ തന്നെ പക്ഷെ ആ ഭാവം, ആ അംഗവിക്ഷേപങ്ങൾ ഒന്നും മോശയുടേതല്ല. ചിത്രകാരൻ പറഞ്ഞു. പക്ഷെ അങ്ങ് എന്നോടു ആവശ്യപ്പെട്ടത് യഥാതഥമായ ഒരു ചിത്രത്തിനാണ് അതുകൊണ്ട് ഞാൻ അദ്ദേഹത്തിന് ചുറ്റും ഒരു കെട്ടുകഥയും സൃഷ്ടിച്ചില്ല. അദ്ദേഹം എങ്ങനെയാണോ അങ്ങനെ ഞാൻ വരച്ചു. ഇതൊരു കൃത്യമായ പകർപ്പാണ്. ഞാൻ ഉത്തരവാദിയല്ല അങ്ങേയ്ക്ക് എന്തെങ്കിലും വിഷമം തോന്നുന്നെങ്കിൽ മോശയോട് തന്നെ ചോദിക്കുക."

ചിത്രകാരൻ, രാജാവ്, സഭാവാസികൾ എല്ലാവരും യാത്ര തിരിച്ച് അവർ മോശയുടെ അടുത്തേക്ക് പോയി ആ ചിത്രവും അങ്ങോട്ട് കൊണ്ട് പോയിരുന്നു. രാജാവ് പറഞ്ഞു "വർഷങ്ങളായി എനിക്ക് അങ്ങയെ അറിയാം ഈ ലോകത്ത് ഞാൻ കണ്ടതിൽ വച്ച് ഏറ്റവും ശാലീനനായ മനുഷ്യർ അങ്ങാണ് ഇനിയൊരിക്കലും ഇത്ര ശാലീനനായ ഒരാളെ കാണാനുമാവില്ല. പക്ഷെ ഈ ചിത്രം; എന്റെ ചിത്രകാരൻ മഹാനായ ഒരു ചിത്രകാരനാണ് അതിലൊരു സംശയവുമില്ല. അയാൾ ഇതുപോലൊരു തെറ്റ് ഒരിക്കലും ചെയ്തിട്ടില്ല. അയാൾ എന്റെ അച്ഛന്റേതും അമ്മയുടേതും അടക്കം ആയിരക്കണക്കിന് ചിത്രങ്ങൾ വരച്ചിട്ടുണ്ട്. അയാൾ എന്ത് ചെയ്താലും അങ്ങേയറ്റം കൃത്യമാണ്. പക്ഷെ ഈ ചിത്രത്തിൽ ഞങ്ങൾ ഒട്ടും തൃപ്തരല്ല. എനിക്കയാളോട് കോപവും തോന്നുന്നു. അങ്ങയുടെ മുഖം കൊലപാതകിയുടെ മുഖം പോലെ, ഒരു കള്ളന്റെ, കുറ്റവാളിയുടെ മുഖം പോലെയുണ്ട്."

മോശ പറഞ്ഞു. "നിങ്ങൾ രണ്ട് പേരും ശരിയാണ് നിങ്ങൾ എന്നെ നോക്കുമ്പോൾ ശാലീനതകാണുന്നു. ചിത്രകാരൻ എന്നെ സൂക്ഷ്മമായി ദർശിക്കുമ്പോൾ ഞാൻ അങ്ങനെയാണ്. എന്റെ ചരിത്രം മുഴുവനാണ് അയാൾ അനാവരണം ചെയ്തത് നിങ്ങൾ എന്റെ ഇപ്പോഴത്തെ മുഖമാണ് കാണുന്നതും നിങ്ങൾ എന്റെ ഇപ്പോഴത്തെ ശാലീനതയുടെ മുഖം മാത്രം കണ്ട് എന്നെ സ്നേഹിക്കാതിരിക്കുക. എന്റെ വീഴ്ചയുടെ മുഖങ്ങൾ കൂടെ തിരിച്ചറിയുമ്പോഴാണ് ഞാൻ ഉരുത്തിരിയപ്പെടുക".

ആടയാഭരണങ്ങൾ കൊണ്ടും സ്ഥാനമാനലാളനകൊണ്ടും പൊതിയപ്പെട്ട ഒരു മുഖത്തെ തേടാനാണ് നമുക്ക് താത്പര്യം. ആ മുഖം പരിചയപ്പെടുത്താനാണ് നമുക്കിഷ്ടം. ചരിത്രവഴികളിലെ വികലതകളെ, വീഴ്ചകളെ പൊതിഞ്ഞ് പിടിക്കാനുള്ള വ്യഗ്രതയുമാണ് നമുക്കുള്ളത്. നമുക്ക് കുറവുകൾ ഉണ്ടായിരുന്നു എന്ന് സമ്മതിക്കാൻ തയ്യാറാകുമ്പോഴാണ് നാം ഉണ്ടാകുക എന്ന് കൂടെ ഓർത്താൽ നന്ന്. പദവികളുടെ പടിക്കെട്ടുകൾ കയറി ഉന്നത ഗിരിശൃംഗത്തിലെത്തുമ്പോൾ "എനിക്ക് തെറ്റാവരമുണ്ട്" എന്ന തരത്തിൽ ഭാവിക്കുന്നത് വ്യക്തിവിശുദ്ധിയിൽ നാം ഒന്നു ആയിട്ടില്ല എന്നാണ്.

E-mail: fr.thirumangalam@gmail.com

# അത്മായ നേതൃസ്മൃതി സമ്മേളനം



മലങ്കര ഓർത്തഡോക്സ് സഭ അൽമായ നേതൃസ്മൃതി, സി.എം. സ്റ്റീഫൻ അനുസ്മരണ സമ്മേളനത്തിൽ ജസ്റ്റിസ് ബഞ്ചമിൻ കോശി മുഖ്യ പ്രഭാഷണം നടത്തുന്നു. ഡോ. ജോഷ്വാ മാർ നിക്കോദിമോസ്, ഗീവർഗീസ് മാർ കൂറിലോസ്, പ. കാതോലിക്കാ ബാവാ, മഹാരാഷ്ട്രാ ഗവർണർ കെ. ശങ്കര നാരായണൻ, ഡോ. മാത്യൂസ് മാർ തീമോത്തിയോസ്, അസോസിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫ്, ഫാ. ജേക്കബ് ജോൺ കല്ലട എന്നിവർ സമീപം.

**മാവേലിക്കര:** വിമർശനങ്ങൾക്കു മുന്നിൽ തലകുനിക്കാതെ സത്യസന്ധമായ രാഷ്ട്രീയ പ്രവർത്തനം നടത്തിയ മഹത് വ്യക്തിയായിരുന്നു സി.എം. സ്റ്റീഫൻ എന്നു മഹാരാഷ്ട്ര ഗവർണർ കെ. ശങ്കരനാരായണൻ പറഞ്ഞു. ലോക്സഭ പ്രതിപക്ഷ നേതാവും കേന്ദ്രമന്ത്രിയുമായിരുന്ന സി. എം. സ്റ്റീഫന്റെ മുപ്പതാം ചരമ വാർഷികത്തിന്റെ ഭാഗമായി നടത്തിയ അത്മായ നേതൃസ്മൃതി സിഎം. സ്റ്റീഫൻ അനുസ്മരണ സമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു ഗവർണർ.

രാഷ്ട്രീയമെന്നാൽ യഥാർത്ഥ ജനസേവനമാണെന്നു തെളിയിച്ച മാതൃകാ വ്യക്തിത്വമായിരുന്നു സ്റ്റീഫനെന്നു ശങ്കരനാരായണൻ അഭിപ്രായപ്പെട്ടു.

സ്റ്റീഫൻ ഓർത്തഡോക്സ് സഭയുടെ മികച്ച ആത്മായ പുത്രനാണെന്നു ചടങ്ങിൽ അധ്യക്ഷത വഹിച്ച പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ അഭിപ്രായപ്പെട്ടു. മനുഷ്യാവകാശ കമ്മീഷൻ ചെയർമാൻ ജസ്റ്റിസ് ബഞ്ചമിൻ കോശി മുഖ്യപ്രഭാഷണം നത്തി. രാജു ഏബ്രഹാം എം. എൽ.എ., ഗീവർഗീസ് മാർ കൂറിലോസ്, ഡോ. ജോഷ്വാ മാർ നിക്കോദിമോസ് ഡോ. മാത്യൂസ് മാർ തീമോത്തിയോസ്, അത്മായ ട്രസ്റ്റി എം. ജി. ജോർജ് മുത്തൂറ്റ്, സഭാ സെക്രട്ടറി ഡോ. ജോർജ് ജോസഫ്, ഭദ്രാസന സെക്രട്ടറി ഫാ. ജേക്കബ് ജോൺ കല്ലട, വികാരി ഫാ. ഡി. ഗീവർഗീസ്, സൈമൺ കൊമ്പശേരിൽ, ജി. കോശി തുണ്ടുപറമ്പിൽ എന്നിവർ പ്രസംഗിച്ചു.

## വിജയി



അഹമ്മദാബാദ് ഭദ്രാസനത്തിൽ രണ്ട് വർഷമായി ജൂണിയർ വിഭാഗത്തിൽ പ്രസംഗം, സംഗീതം എന്നിവയിൽ ഒന്നാം സ്ഥാനം നേടിയ ശേബാ ആൻ സാജു. ഇൻഡോർ സെ. മേരീസ് സൺഡേസ്ക്കൂൾ വിദ്യാർത്ഥിയും ഇടവക വികാരിയുമായ ഫാ. സാജു പാടാച്ചിറയുടെ മകളുമാണ്.

## ചുമതലയേറ്റു



അഡ്വ. ഡോ. ഐസക്ക് പാമ്പാടി



തോമസ് കുതിരവട്ടം മുൻ എം.പി.

മലങ്കര ഓർത്തഡോക്സ് സഭയുടെ സേവന വിഭാഗമായ ആർദ്ര ചാരിറ്റബിൾ സൊസൈറ്റിയുടെ 2013-2015 വർഷങ്ങളിലേക്കുള്ള ഭാരവാഹികളായി അഡ്വ. ഡോ. ഐസക്ക് പാമ്പാടി ജനറൽ സെക്രട്ടറിയായും, തോമസ് കുതിരവട്ടം മുൻ എം.പി. ട്രഷററായും ചുമതലയേറ്റു.

## ചുമതലയേറ്റു



വൈ.എം.സി.എ. യൂത്ത് ഫോറം കേരള സംസ്ഥാന ചെയർമാനായി തെരഞ്ഞെടുക്കപ്പെട്ട അരുൺ മർക്കോസ് മാടപ്പാട്ട്. കുഴിമറ്റം സെ. ജോർജ് ഓർത്തഡോക്സ് ഇടവകാംഗവും കുഴിമറ്റം വൈ.എം.സി.എ. സെക്രട്ടറിയുമാണ്.

# അവയവദാന ബോധനം അനിവാര്യം

### പ. കാതോലിക്കാ ബാവാ

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയിൽ അവയവദാന ബോധനം ഊർജ്ജസ്വലമാക്കണമെന്ന് പരിശുദ്ധ കാതോലിക്കാ ബാവാ പ്രസ്താവിച്ചു. 'ആർദ്രയുടെ തൂവൽസ്പർശം' എന്ന പേരിലുള്ള അവയവദാന ബോധന പദ്ധതിയെക്കുറിച്ച് പറയുകയായിരുന്നു പ. ബാവാ.

മലങ്കരസഭയുടെ സേവനവിഭാഗമായ ആർദ്രയുടെ നേതൃത്വത്തിൽ വൈദിക സംഘത്തിന്റെ സഹകരണത്തോടെ "ആർദ്രയുടെ തൂവൽ സ്പർശം" എന്ന പേരിൽ ബൃഹത്തായ ഒരു കാരുണ്യ പദ്ധതി ആരംഭിക്കുന്നു. കേരളാ ഗവണ്മെന്റിന്റെ 'മൃതസഞ്ജീവനി' എന്ന അവയവദാന ബോധവൽക്കരണ യജ്ഞത്തിന്റെ ഭാഗമായി നമ്മുടെ സഭാംഗങ്ങളിൽ നിന്നും അവയവദാന സമ്മതപത്രം നൽകുകയാണ് ലക്ഷ്യം. ഇന്ത്യയിൽ ഒരു വർഷം അഞ്ച് ലക്ഷത്തിൽ കൂടുതൽ ആളുകൾ അവയവങ്ങൾ മാറ്റിവയ്ക്കാനാകാതെ മരിക്കുന്നു. മസ്തിഷ്കമരണം സംഭവിക്കുന്ന 1 ലക്ഷം പേരിൽ കേവലം 200 പേർ മാത്രമാണ് അവയവ ദാനം നടത്തുന്നത്. സഭാംഗങ്ങളിൽ ഇത് സംബന്ധിച്ചുള്ള ബോധവൽക്കരണം നടത്തുവാനും പരമാവധി സമ്മതപത്രം വാങ്ങി ഗവണ്മെന്റിനു സമർപ്പിക്കുവാനും ആഗ്രഹിക്കുന്നുവെന്നും പ. ബാവാ പറഞ്ഞു.




## കൊഹനോ

പുരോഹിത സ്ഥാനികളെ പൊതുവായി സൂചിപ്പിക്കുന്ന പദമാണ് 'കൊഹനേ' എന്നുള്ളത്. എന്നാൽ വിപുലവും വിശാലവുമായ അർത്ഥം സന്നിവേശിപ്പിക്കുന്ന വാക്കാണിത്. 'കൊഹന്' 'കാഹൻ' എന്നീ എബ്രായ പദങ്ങളിൽ നിന്ന് രൂപപ്പെട്ട ഈ വാക്കിന് 'പൗരോഹിത്യ കർമ്മമനുഷ്ഠിക്കുന്നവൻ', 'യാഗമർപ്പിക്കുന്നവൻ', 'ദൈവ ഭവനത്തെ ശുശ്രൂഷിക്കുന്നവൻ' എന്നിവയാണ് പ്രാഥമിക അർത്ഥങ്ങൾ. ഏവൻഗേലിയോൻ വ്യാഖ്യാനത്തിനു 'കൊഹനോ' എന്നതുമായി ബന്ധപ്പെട്ട വാക്കിന് അർത്ഥ മുണ്ട്. ഈ വാക്കുമായി ചേർന്നു നിൽക്കുന്ന പദമാണ് 'കാഹീനേ' എന്നത്. ഇതിന് 'സമ്പന്നൻ', 'ധനത്താൽ മറ്റു ള്ളവരെ ധനവാനാക്കുന്നവൻ' എന്നീ അർത്ഥങ്ങൾ ഉണ്ട്. ആത്മീയ ധനം കൊണ്ട് അജഗണങ്ങളെ ധനവാന്മാരാ ക്കുന്നവരാണ് ആചാര്യന്മാർ എന്ന് ഇതിനെ അർത്ഥമാ ക്കാം. 'ശുദ്ധീകരിക്കുന്നവൻ' എന്നും ഇതിന് അർത്ഥമു ണ്ട്. 'കൊഹനൂസോ' എന്ന വാക്കിന് പൗരോഹിത്യം എന്നർത്ഥം, റീശോ/റാബോ കൊഹനോ എന്നത് പ്രധാ നാചാര്യൻ എന്നും അർത്ഥമാകുന്നു. കൊഹനോ എന്ന വാക്കിൽ നിന്നുണ്ടാകുന്ന നാമവിശേഷണമാണ് 'കൊഹ നോയോ'. ഇതിന് വിശുദ്ധം (sacred, Holy, consecrated) എന്നാണ് അർത്ഥം. ഉദാഹരണമായി 'ശബ്ത്തോ കൊഹ നൊയ്ത്തോ ദ് ഹാശോ' എന്നതിന് വി. കഷ്ടാനുഭവ ആഴ്ച (the Holy week of the parsion) എന്നാണ് അർത്ഥ മാകുന്നത്. മേൽപറഞ്ഞ അർത്ഥതലങ്ങളെല്ലാം പൗരോ ഹിത്യത്തിന്റെ ശ്രേഷ്ഠതകളാണ്. മൂന്നു നോമ്പിന് ശേഷ മുള്ള ഒന്നാമത്തെ ഞായറിനെ കൊഹനേ ഞായർ (വാ ങ്ങിപ്പോയ വൈദികരേ സ്മരിക്കുന്ന ഞായർ) എന്നറിയ പ്പെടുന്നു.

ഫാ. മാത്യു വർഗീസ്, റോം

## വി. മർത്തമറിയം തീർത്ഥാടന കേന്ദ്രം

**അടൂർ:** കരുവാറ്റാ സെ. മേരീസ് ഓർത്തഡോക്സ് ദേവാലയത്തെ പ. കാതോലിക്കാ ബാവ 2014 ഫെബ്രു. 14-ന് വെള്ളിയാഴ്ച വി. മർത്തമറിയം തീർത്ഥാടന കേന്ദ്രമായി പ്രഖ്യാപിക്കും. രാവിലെ പ. കാതോലിക്കാ ബാവാ വി. കുർബാനയ്ക്ക് മുഖ്യ കാർമികത്വം വഹിക്കും. അടൂർ-കടമ്പനാട് ഭദ്രാസന മെത്രാപ്പോലീത്താ ഡോ. സഖറിയാസ് മാർ അപ്രേം തിരുമേനിയുടെ ശുപാർശ പ്രകാരമാണ് പ. ദേവാലയത്തെ വി. മർത്തമറിയം തീർത്ഥാടന കേന്ദ്രമായി ഉയർത്തുന്നതെന്ന് വികാരി ഫാ. ജോജി കെ. ജോയി അറിയിച്ചു.

## അഖില മലങ്കര കലാമത്സരം

**മാവേലിക്കര:** പുതിയകാവ് സെ. മേരീസ് കത്തീഡ്രൽ സഹ സ്രാബ്ദ സപ്തതിയോടനുബന്ധിച്ച് അഖില മലങ്കര പ്രസംഗം, ക്വിസ് മത്സരങ്ങൾ ഫെബ്രു. 27-ന് രാവിലെ 10 മുതൽ നടത്തും. ഒന്നാം സ്ഥാനം 5000 രൂപയും ട്രോഫിയും. രണ്ടാം സ്ഥാനം 3000 രൂപായും ട്രോഫിയും. 15-നും 45-നും മദ്ധ്യേ പ്രായമുള്ള സ്ത്രീ പുരുഷന്മാർക്ക് മത്സരങ്ങളിൽ പങ്കെടുക്കാമെന്ന് വികാരി ഫാ. ഡി. ഗീവർഗീസ് പറഞ്ഞു. കൂടുതൽ വിവരങ്ങൾക്ക്: ഫാ. ബിജി ജോൺ, 9447885231.



# പിൻമൊഴി

# അങ്ങനെയൊരു കാലം വരാതിരിക്കട്ടെ...

മദ്യം ഉള്ളിൽച്ചെന്നു മരിക്കുന്നവരെല്ലാം മുതിർന്നവരല്ല എന്നൊരു ഭീകര വാർത്ത കൂടി പത്രദ്വാരാ വായിക്കേണ്ടിവന്ന നാളുകളാണിത്. ഉത്തമ പുരുഷനായ സ്നാപകയോഹന്നാന്റെ ജന്മപത്രികയിലെ "വീഞ്ഞും മദ്യവും കുടിക്കുകയില്ല" എന്ന സിദ്ധി വിശേഷത്ത വാഴ്ത്തിപ്പാടേണ്ട നസ്രാണികൾ വേദവഴികളിൽ വേച്ചു പോകുന്നുവോ എന്നൊരു സംശയം.

ഇക്കഴിഞ്ഞ തിരുപ്പിറവിയുടെ വിസ്മയനീയ രാവുകളിൽ ഒരു കടുംപിടുത്തക്കാരൻ കത്തനാരുടെ കയ്യിൽക്കിട്ടിയ ഒരെഴുത്ത് സാനുവാദം പ്രസിദ്ധീകരിക്കുകയാണ്.

ബഹുമാനപ്പെട്ട അച്ചന്, അച്ചന്റെ മുന്നിൽ വന്ന് പറയുവാനുള്ള ലജ്ജ കൊണ്ടാണ് എഴുതിക്കൊടുത്തയ്ക്കുന്നത്. കഴിഞ്ഞ രണ്ടു ദിവസങ്ങളിലും ക്രിസ്തുമസ് കരോൾ കഴിഞ്ഞ് സ്കൂളിൽ പഠിക്കുന്ന എന്റെ മകൻ വളരെ രാത്രിയിലാണ് വീട്ടിലെത്തിയത്. വന്നപാടെ കയറിക്കിടക്കുകയായിരുന്നു. എന്നാൽ ഇന്നലെ അവന്റെ വരവിലും കിടപ്പിലും സംശയം തോന്നിയ ഞാൻ അവന്റെ മുറിയിൽ ചെന്നപ്പോൾ അവൻ തലയിൽ കൈവച്ച് വേദന കൊണ്ട് പുളയുകയായിരുന്നു. ഭയന്നുപോയ ഞാൻ അടുക്കളയിൽ വന്ന് വെള്ളവുമെടുത്ത് അവന്റെയരികിലെത്തിയപ്പോഴേക്കും അവൻ വാഷ്ബേസിൽ ഛർദ്ദിച്ചിരുന്നു. ദുർഗ്ഗന്ധം വമിക്കുന്ന മദ്യത്തിന്റെ ഗന്ധം ശ്വസിച്ച ഞങ്ങൾ ആകെ തളർന്നുപോയി. കരോൾ പാടുന്നതിനിടയിൽ മുതിർന്നവർ ഒഴിച്ചു നൽകിയ മദ്യമാണ് ഇങ്ങനെ വരുത്തി വച്ചതെന്ന് കുറ്റബോധത്തോടെ അവൻ പറഞ്ഞു. പള്ളിയും പരിസരവും വിശുദ്ധമാണെന്നും കരോൾ പാടുന്നവർ വ്രതശുദ്ധിയോടെ അതിൽ പങ്കെടുക്കുമെന്നും ഞങ്ങൾ വിശ്വസിച്ചു. ഞങ്ങൾ ഏറെ കരഞ്ഞു. അവനെ ഇന്നു സ്കൂളിൽ അയച്ചില്ല. ഇത്തരമൊരു സംഭവം ഈ കുടുംബത്തിൽ നടന്നിട്ടില്ല. ബഹു. അച്ചൻ ക്ഷമിക്കണം ഞനൊരു അഭ്യർത്ഥന നടത്തുകയാണ്...

"...ക്രിസ്തു ജനിച്ച സന്ദേശം അറിയിക്കുന്നതിൽ നിന്നും ദയവു ചെയ്തു എന്റെ മകനെ ഒന്നൊഴിവാക്കിത്തരണം..."

ആ മാതൃവിലാപം അങ്ങനെ തുടരുന്നു. ഇടശ്ശേരിയുടെ "പൂതപ്പാട്ടിലെ" സ്നേഹമയിയായ അമ്മയ്ക്ക് മകൻ നഷ്ടപ്പെടുമ്പോഴുള്ള ശാപം പൂതത്തെ ഭയപ്പെടുത്തിയ പോലെ . . .

ആരാണ് പിൻതലമുറകളെ ആസക്തിയിലേക്കും നാശത്തിലേക്കും തള്ളിയിടുന്നെന്നതിന് മറുപടി തേടി മറ്റെങ്ങും പോകേണ്ടതില്ല. വീട്ടിനുള്ളിലെ ശത്രുക്കളെക്കാൾ ഇക്കാര്യത്തിൽ ദോഷം ചെയ്യുന്നത് മറ്റാരാണ്?. വിശുദ്ധ ഗ്രന്ഥവും മദ്യക്കുപ്പികളും ഒരേ വീട്ടിലെ രണ്ട് ഷെൽഫുകളിൽ വാഴില്ലായെന്ന് പഠിപ്പിച്ച പ്രപിതാമഹന്മാരെവിടെ?

ധി, ധൃതി, സ്മൃതി ഇവകളുടെ പതനമായിരിക്കും മദ്യപാനിയിൽ സംഭവിക്കുന്നതെന്ന് ആയുർവ്വേദം. 'ധി' എന്നാൽ ബുദ്ധി. 'ധൃതി' തിരിച്ചറിയാനുള്ള (differentiate) വിവേകവും 'സ്മൃതി' ഓർമ്മകളും കടപ്പാടും.

ഇനി അപലപിക്കപ്പെടാൻ പോകുന്ന മഹാപാതകം മൗനം തന്നെയാണ്. എങ്ങനെയെങ്കിലും കാലാക്ഷേപം കഴിച്ചു കൂടുവാൻ നാം കാട്ടുന്ന നയങ്ങളും അഭിനയങ്ങളും പ്രതിക്കൂട്ടിൽ നിൽക്കുന്ന കാലം വരും. അതല്ലായെങ്കിൽ ആ ചൂണ്ടുവിരൽ മുറിച്ചു കളഞ്ഞേക്കു! ചൂണ്ടുവിരലുള്ളവനായി നരകത്തിൽ വീഴുന്നതിനേക്കാൾ അംഗഭംഗം വന്നവനായി ജീവനിൽ കടക്കുന്നത് നിനക്ക് നല്ലത്.

കുടിയന്മാരെ അരിയിട്ടു വാഴിക്കാൻ തീരുമാനിച്ചിരിക്കുകയാണ് സർക്കാർ. അതിനായി അരിയുടെ വിലപോലും തീരെ കുറച്ചു കളഞ്ഞില്ലേ! 2 കുപ്പി കള്ള് 200 രൂപയ്ക്കു വാങ്ങി, കുപ്പികൾ വിറ്റ 4 രൂപയ്ക്കു രണ്ട് കിലോ അരി വാങ്ങി എന്നിങ്ങനെ രസികന്മാർ സർക്കാർ നയങ്ങൾക്കൊലങ്കാരമായി കഥകൾ ചമയ്ക്കുന്നുണ്ട്. ന്യൂനപക്ഷങ്ങൾ, പ്രത്യേകിച്ച് ക്രിസ്ത്യാനികൾ മദ്യശാലകൾക്കെതിരും വിദ്യാലയങ്ങൾക്ക് അനുകൂലമാണെന്നാണ് പൊതുപരമാർശം. ചൈതന്യ വിഹാരങ്ങളിൽ ആധ്യത്വം പ്രാപിച്ചു കൊണ്ടിരിക്കുന്ന മദ്യപാന മഹാപാതകത്തെ അവസാനശ്വാസം വരെ എതിർത്തില്ലായെങ്കിൽ വിദ്യാലയങ്ങൾക്കു വേണ്ടി നമുക്ക് വാദിക്കേണ്ടി വരികയില്ലെന്നാണ് ആധുനിക വർത്തമാനങ്ങൾ മിഴിനീരോടെ സൂചിപ്പിക്കുന്നത്.

**ഗുണിതം:**

മദ്യപാനത്തിനെതിരായ ബോധവൽക്കരണത്തിനിടയിൽ ഉപദേശി വിദേശമദ്യത്തിൽ മണ്ണിരയെ ഇട്ടു. മണ്ണിര വയർ പിളർന്നു തൽക്ഷണം ചത്തു.

ഉപദേശി : ഇതിൽ നിന്നും എന്തു മനസ്സിലായി

ശ്രോതാവ് : അതു കുടിച്ചാൽ വയറ്റിലെ എരയും കൃമിയും ടപ്പേന്ന് ചത്തു പോകും...

(ആധുനിക വിപരീത പാഠം)

– ഫാ. മുകളിൽ



# അലൈൻ സെന്റ് ഡയനീഷ്യസ് പള്ളികൂദാശ (UAE)

## പ. വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ് തിരുമേനിയുടെ നാമത്തിലുള്ള പ്രഥമ പ്രഖ്യാപിത ദേവാലയം

## ഫെബ്രു. 27, 28 തീയതികളിൽ



**പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ** മുഖ്യ കാർമികത്വത്തിലും **ഡോ. യൂഹാനോൻ മാർ ദിമത്രയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ് ഡോ. യാക്കോബ് മാർ ഐറേനിയോസ്** എന്നീ പിതാക്കന്മാരുടെ സഹ കാർമികത്വത്തിലും.

യു.എ.ഇ. സാംസ്ക്കാരിക - യുവജന വകുപ്പു മന്ത്രി HH ഷെയ്ക്ക് നഹ്യാൻ ബിൻ മുബാറക്ക് അൽ നഹയാൻ മുഖ്യാതിതിയായും ഇൻഡ്യൻ അംബാസിഡർ, വിവിധ സഭാ പ്രതിനിധികൾ, മതസാംസ്ക്കാരിക, സാമൂഹിക പ്രമുഖർ വിശിഷ്ടാതിഥികളായും പങ്കെടുക്കുന്നു.

അലൈൻ ഇടവക ശ്രൂശ്രൂഷയിൽ 25 വർഷം പൂർത്തിയാക്കിയവരെ ആദരിക്കുന്നു.

THE MALANKARA SABHA,
CATHOLICATE ARAMANA, KOTTAYAM-686 004
Published on 10/February/2014

RNI No. 3076/1948, Reg. No. KL/KTM/236/2012-14
License No. KL/CR/KTM/WPP-47/2012-14
Licensed to Post Without Pre-Payment

# സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്




പടിഞ്ഞാറെ കല്ലട, ഫോൺ: 0476 2833747

www.kalladavaliyapally.com, mail@kalladavaliyapally.com

## മാർ അന്ത്രയോസ് തീർത്ഥാടന കേന്ദ്രം
## കല്ലട വലിയപള്ളി

പരിശുദ്ധ മാർ അന്ത്രയോസ് ബാവയുടെ

322-ാം

# ശ്രാദ്ധപ്പെരുന്നാളും കൺവൻഷനും

**2014 ഫെബ്രുവരി 23 മുതൽ മാർച്ച് 3 വരെ**

വി. കുർബ്ബാന ,ഗാന ശുശ്രൂഷ,വചനശുശ്രൂഷ,ധ്യാനം, സൺഡേസ്കൂൾ സുവർണ്ണജൂബിലി തെക്കൻമേഖലാ സമ്മേളനം,
കുടുംബസംഗമം, വൈദികയോഗം,പദയാത്രകൾ,റാസ ,വെച്ചൂട്ട്,ശുബ്ക്കോനോശുശ്രൂഷ,
മാർ അന്ത്രയോസ് സ്മൃതികവാട സമർപ്പണം, ശ്ലൈഹിക വാഴ്വ്

PRINTED AND PUBLISHED BY FR. THOMAS P. MUKALIL, CATHOLICATE ARAMANA, DEVALOKAM ON BEHALF OF ORTHODOX VISWASA PARIPALANA SAMITHY, DEVALOKAM, KOTTAYAM. AND PRINTED AT CATHOLICATE PRESS, DEVALOKAM KOTTAYAM AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004, EDITOR DR. ZACHARIAH MAR APREM RS. 15/-